# ഉത്തരരാമായണം. (കഥാനകിനി)




കുന്നത്തു ജനാർദ്ദനമേനോൻ

# ഗദ്യരാമായണം.

ഗ്രന്ഥകർത്താവ്
കുന്നത്തു ജനാർദ്ദനമേനോൻ.

*Publishers*
*THE YOGAKSHEMAM Co., Ltd.*
**TRICHUR.**



*Printed at*
***The Mangalodayam Power Press,***
TRICHUR & CALICUT.



1102

Price 4 as.

# ഗദ്യരാമായണം.

## ആദ്യഖണ്ഡം.

ഇക്ഷ്വാകുവംശത്തിൽ അജനെന്നു പേരായ ഒരു മഹാരാജാവുണ്ടായി. അജന്റെ പുത്രനായി ശുചിയും സാമൎത്ഥ്യവാനുമായ ദശരഥൻ ജനിച്ചു. ദശരഥനു ധൎമ്മതൽകുശലന്മാരായ നാലു പുത്രന്മാരുണ്ടായി. ആ മഹാബാലന്മാർ രാമൻ, ലക്ഷ്മണൻ, ഭരതൻ, ശത്രുഘ്നൻ എന്നിവരാണു്. രാമന്റെ അമ്മയ്ക്കു കൌസല്യയെന്നും ഭരതന്റെ അമ്മയ്ക്കു കൈകേയിയെന്നും ലക്ഷ്മണശത്രുഘ്നന്മാരുടെ അമ്മയ്ക്കു സുമിത്രയെന്നുമാണു പേർ. ആക്കാലത്തു വിദേഹരാജാവായ ജനകനു സീതയെന്നൊരു മകളുണ്ടായി. രാമന്റെ പ്രിയമഹിഷിയായി, പ്രജാപതിസങ്കല്പത്താൽ അയോനിജയായി സൃഷ്ടിച്ചവളാണു് ആ ജാനകി.

സ്വയംഭൂവും സൎവ്വലോകപ്രഭുവും മഹാതപസ്വിയുമായ സ്രഷ്ടാവിന്റെ പ്രിയമാനസപുത്രനായ പുലസ്ത്യന്നു ഗോ എന്ന ഭാൎയ്യയിൽ ആത്മജനായി വൈശ്രവണൻ ജനിച്ചു. സ്വന്തം പിതാവിനെ വെടിഞ്ഞു ചെന്നു തന്റെ പിതാമഹനായ ബ്രഹ്മാവിനോടൊന്നിച്ചാണു വൈശ്രവണൻ പാൎത്തതു്. മകന്റെ ഈ ഗതി കണ്ടു് അച്ഛൻ പിണങ്ങി. പുത്രനിൽ ക്രുദ്ധനായ പുലസ്ത്യൻ തന്നെത്താൻ മറ്റൊരു രൂപത്തിൽ ജാതനായി. അങ്ങിനെ പുലസ്ത്യന്റെ അൎദ്ധാംശംകൊണ്ടുണ്ടായ വിപ്രനാണു വിശ്രവസ്സ്. ക്രോധത്താൽ വൈശ്രവണനോടു പ്രതികാരം ചെയ്യുവാനായി പുലസ്ത്യൻ താൻതന്നെയായി തന്നിൽനിന്നു വിശ്രവസ്സിനെ സൃഷ്ടിച്ചു. പിതാമഹനാവട്ടെ, പ്രീതചിത്തനായി വൈശ്രവണന്നു് അമരത്വവും ധനേശത്വവും ലോകപാലത്വവും ശിവസഖ്യവും കൊടുത്തു. ബ്രഹ്മാവിന്റെ അനുഗ്രഹത്താൽ വൈശ്രവണന്നു നളകൂബരനെ പുത്രനായി ജനിച്ചതിന്നു പുറമെ, ആ ധനപതി പിതാമഹനിൽനിന്നുതന്നെ രാജധാനിയായി രാക്ഷസഗണങ്ങൾ നിറഞ്ഞ ലങ്കയേയും ഇഷ്ടംപോലെ സഞ്ചരിക്കുവാൻ കഴിവുള്ള പുഷ്പകവിമാനത്തേയും, യക്ഷന്മാരുടെ ആധിപത്യത്തേയും,

രാജരാജത്വത്തെയും നേടി. പുലസ്ത്യക്രോധത്താൽ, ആ മുനിയുടെ അർദ്ധഭാഗം യോഗബലംകൊണ്ട് വിശ്രുവസ്സായി ജനിച്ചതിൽപ്പിന്നെ, ആ വിശ്രുവസ്സ് വൈശ്രവണന്റെ മുമ്പിൽ ചെന്നു ക്രോധത്തോടെ നോക്കി. തന്റെ ആ പിതാവു തന്നിൽ ക്രുദ്ധനായിരിക്കുന്നുവെന്നറിഞ്ഞു രാക്ഷസേശ്വരനായ കുബേരൻ പിതൃപ്രസാദത്തിന്നായി എപ്പോഴും യത്നിച്ചുകൊണ്ടു വന്നു. ലങ്കാധിപതിയും, നരവാഹനനുമായ ആ രാജരാജൻ പിതാവായ വിശ്രുവസ്സിനെ നിത്യം പരിചരിക്കുവാനായി മൂന്നു രാക്ഷസിമാരെ നിയോഗിച്ചു. രാക, മാലിനി, പുഷ്പോൽകട എന്നിവരാണവർ. നൃത്യഗീതകുശലകളായ ആ സുന്ദരിമാർ ശ്രേയസ്സിനെ കാംക്ഷിച്ചു പരസ്പരം സ്പർദ്ധിച്ചുകൊണ്ട് മഹാത്മാവായ ആ മഹർഷിയെ സന്തോഷിപ്പിക്കുവാൻ സദാ യത്നിച്ചുകൊണ്ടിരുന്നു. ഈ ശുശ്രൂഷയാൽ ഭഗവാനായ വിശ്രുവസ്സു സന്തോഷിച്ച് ഓരോ പരിചാരികയ്ക്കും അവരവരുടെ അഭിമതംപോലെ, ലോകപാലതുല്യന്മാരായ പുത്രന്മാർ ജാതന്മാരാവട്ടെയെന്നു വരം കൊടുത്തു. അതിന്മണ്ണം പുഷ്പോൽകടയുടെ പുത്രന്മാരായി രാവണനും കുംഭകർണ്ണനും ജനിച്ചു. ആ രാക്ഷസേശ്വരന്മാർ ബലംകൊണ്ട് എതിരററവരായി വിളങ്ങി. മാലിനിയുടെ ഏകപുത്രനാണ് വിഭീഷണൻ. രാകയ്ക്കു് ഖരനെന്നും ശൂർപ്പണഖയെന്നും രണ്ടു മക്കളുണ്ടായി. രൂപഗുണംകൊണ്ടു വിഭീഷണൻ മററുള്ളവരെക്കാളും ഉത്തമനായി. ആ മാലിനീപുത്രൻ മഹാഭാഗനും ധർമ്മരക്ഷകനും കർമ്മകുശലനുമായി ശോഭി

ച്ചു. രാക്ഷസപുംഗവനായ ദശഗ്രീവൻ മഹോത്സാഹിയും, മഹാവീൎയ്യനും, മഹാ സത്വപരാക്രമനുമായി മററുള്ളവരെക്കാളും ശ്രേഷ്ഠനായി ഉയൎന്നിരുന്നു. കുംഭകൎണ്ണൻ ആയോധനത്തിൽ ബലംകൊണ്ടു് മററുള്ളവരെ കവിഞ്ഞുനില്ക്കുന്ന രൌദ്രനിശാചരനും മായാവിയും യുദ്ധദുൎമ്മദനുമാണു്. ഖരനാവട്ടെ, വിക്രാന്തനായ വില്ലാളിയും ബ്രഹ്മദ്വേഷിയും, നരമാംസഭക്ഷകനായിത്തീൎന്നു യാഗവിഘ്നം ചെയ്യുന്ന രൌദ്രിയാണു ശൂൎപ്പണഖ. ഈ പുത്രന്മാരെല്ലാവരും ഉഗ്രാകാരം, വേദജ്ഞന്മാരും, സുചരിതവ്രതന്മാരുമായി വളൎന്നുവന്നു. അവർ ഗന്ധമാദനപൎവ്വതത്തിൽ പിതാവായ വിശ്രവസ്സോടുകൂടി ക്രീഡിച്ചുവാഴുമ്പോൾ, ഒരുനാൾ, പിതൃസന്നിധിയിൽ നരവാഹനനായ വൈശ്രവണൻ പരമസന്തുഷ്ടിയോടുകൂടി സ്ഥിതിചെയ്യുന്നതു കാണുവാനിടവന്നു. ഉടനെ, അമൎഷം വളൎന്നു രാവണാദികൾ ദൃഢനിശ്ചയന്മാരായി തപസ്സിൽ ഏൎപ്പെടുകയും, ഏററവും ഘോരമായ തപസ്സുകൊണ്ടു് ബ്രഹ്മാവിനെ സന്തോഷിപ്പിക്കയും ചെയ്തു. ദശഗ്രീവൻ വായുഭക്ഷനായി പഞ്ചാഗ്നിമദ്ധ്യത്തിൽ ഒററക്കാലിന്മേൽ ഏകാഗ്രചിത്തനായി ഒരായിരം കൊല്ലംവരെ ഒരേ നിലയ്ക്കു നിന്നുകൊണ്ടു് തപിച്ചു. നിയതാഹാരനും നിയതവ്രതനുമായി കുംഭകൎണ്ണൻ താഴെ കിടന്നുകൊണ്ടാണു തപസ്സു ചെയ്തതു്. കൊഴിഞ്ഞുവീഴുന്ന ഉണക്കിലകളിൽനിന്നു് ഓരോന്നായി ഓരോന്നു മാത്രം എടുത്തു ഭക്ഷിച്ചുകൊണ്ടു് ഉദാരബുദ്ധിയായ വിഭീഷണൻ എപ്പോഴും ജപത്തിലും ഉപവാസത്തിലും നിരതനായി തീവ്രതപസ്സിൽ ഏൎപ്പ

ട്ടുകൊണ്ടു ആ ഓരോയിരം കൊല്ലവും കഴിച്ചു. ഖരനും ശൂൎപ്പണഖയും തപോനിഷ്ഠന്മാരായ ഭ്രാതാക്കന്മാരെ സന്തുഷ്ടചിത്തരായി രക്ഷിക്കയും പരിചരിക്കയും ചെയ്തുകൊണ്ടിരുന്നു. ഇങ്ങിനെ ആയിരം വൎഷം തികഞ്ഞപ്പോൾ ദുൎദ്ധൎഷനായ ദശാനനൻ തന്റെ ശിരസ്സറുത്തു് അഗ്നിയിൽ ഹോമിച്ചു. ഉടനെ ജഗൽപ്രഭുവായ പിതാമഹൻ സന്തുഷ്ടനായി അവരുടെ മുമ്പിൽ ചെന്നു് ഓരോരുത്തനേയും പ്രത്യേകം പ്രത്യേകം വരദാനംകൊണ്ടു പ്രലോഭിപ്പിച്ചു് ആ തപസ്സ് അവസാനിപ്പിച്ചു.

ബ്രഹ്മാവു് — മക്കളേ, ഞാൻ നിങ്ങളിൽ പ്രീതനായിത്തീൎന്നിരിക്കുന്നു. നിങ്ങൾക്കു വേണ്ടുന്ന വരങ്ങൾ ഇനി വരിച്ചുകൊള്ളുക. മരണമില്ലായ്മ എന്നതൊഴികെ മറ്റുള്ള ഇഷ്ടങ്ങളെല്ലാം നിങ്ങൾക്കു സാധിക്കും. എടോ, രാവണ, നീ ശ്രേഷ്ഠപദത്തെ കാമിച്ചു സ്വന്തം ശിരസ്സറുത്തു പത്തുകുറി അഗ്നിയിൽ ഹോമിച്ചിട്ടുണ്ടല്ലോ. ആ ശിരസ്സുകളെല്ലാം നിന്റെ ശരീരത്തിൽ ഉയൎന്നു നീ ദശമുഖനായിത്തീരും. എന്നാൽ, നിന്റെ ദേഹത്തിനു് ഒട്ടും വൈരൂപ്യം ഭവിക്കയില്ലെന്നുതന്നെയല്ലാ, നീ കാമരൂപത്തെ ധരിക്കയും ചെയ്യും. യുദ്ധത്തിൽ ശത്രുക്കളെ ജയിക്കുവാൻ നീ ശക്തനാകുമെന്നതിൽ സംശയമില്ല.

രാവണൻ — ദേവന്മാരിൽനിന്നോ, യക്ഷകിന്നരന്മാരിൽനിന്നോ, നാഗഗന്ധൎവ്വന്മാരിൽനിന്നോ, ഭൂതരാക്ഷസന്മാരിൽനിന്നോ എനിക്കു പരാഭവമുണ്ടാവരുതു്.

ബ്രഹ്മാവു് — നീ പറഞ്ഞ ഇക്കൂട്ടരിൽനിന്നു നിനക്കു ഭയ

മുണ്ടാകയില്ല. മനുഷ്യരെ പറ്റി പറഞ്ഞിട്ടില്ലാത്തതു കൊണ്ടു ഞാൻ ഒഴിവാക്കിയിരിക്കുന്നു. എന്റെ ഈ വിധിപോലെ ഭവിക്കും. നിനക്ക മംഗളമുണ്ടാവട്ടെ.

ഈ വരസിദ്ധിയാൽ ദശഗ്രീവൻ പരമസന്തുഷ്ടനായി. നല്ലൊരായ ആ ദുർബുദ്ധി മനുഷ്യരെ വകവെച്ചില്ല. കുംഭകർണ്ണനോട് എന്തുവരമാണ വേണ്ടതെന്ന പിതാമഹൻ ചോദിച്ചപ്പോൾ തൽക്ഷണം ആ രാക്ഷസന്റെ മനസ്സിൽ അന്ധകാരം വ്യാപിച്ചു, വേണ്ടതെന്തെന്ന തോന്നാതെ, മഹത്തായ നിദ്രയെയാണ് ആ മഹാബലൻ വരിച്ചത്. അങ്ങിനെയാവട്ടെയെന്ന വരം കൊടുത്ത്, ബ്രഹ്മാവു വിഭീഷണനെ നോക്കി, "മകനേ, നിന്നിൽ ഞാൻ പ്രീതനായി; നിനക്ക വേണ്ടുന്ന വരമേതാ, അതു വരിച്ചുകൊള്ളുക" എന്ന പറഞ്ഞു.

വിഭീഷണൻ—ഭഗവാനേ, ഘോരമായ ആപത്തിൽ ഞാൻ അകപ്പെട്ടാൽകൂടിയും, എന്റെ മനസ്സു ധർമ്മത്തിൽതന്നെ ഉറച്ചുനില്ക്കണം. പഠിക്കാതെതന്നെ ബ്രഹ്മാസ്ത്രം എനിക്കു തോന്നായിവരണം.

ബ്രഹ്മാവ്—ശത്രുഘാതകനായ നീ രാക്ഷസവർഗ്ഗത്തിൽ ജനിച്ചിട്ടും, നിന്റെ ബുദ്ധി ധർമ്മത്തിൽ വർത്തിക്കുന്നതിനാൽ നിനക്ക ഞാൻ അമരത്വത്തെ തന്നുകൊള്ളുന്നു.

ഇങ്ങിനെ അവർ മൂവരും പിതാമഹനിൽനിന്ന വരസിദ്ധിയുണ്ടായി. ദശഗ്രീവരാക്ഷസൻ വരം നേടിയ ഉടനെ, ലങ്കയെ ആക്രമിച്ചു ചെന്ന ധനേശനെ യുദ്ധത്തിൽ ജയിക്കയാണ് ആദ്യമുണ്ടായത്. ആ

വന്മാരെ ഭയാകുലരാക്കി. അപ്പോൾ സിദ്ധന്മാരും, ബ്രഹ്മർഷികളും, ദേവർഷികളും ചേർന്ന് അഗ്നിയെ പുരസ്സരിച്ചുകൊണ്ടു ബ്രഹ്മാവിനെ ശരണം പ്രാപിച്ചു.

അഗ്നി—വിശ്രവസ്സിന്റെ പുത്രനായി ജനിച്ചു ആ മഹാബലനായ ദശഗ്രീവനെ ഭഗവാൻ വരദാനംകൊണ്ട് അവദ്ധ്യനാക്കിയിരിക്കയാണല്ലോ. ആ മഹാവീര്യൻ പ്രജകളെ മുഴുവൻ നാനാപ്രകാരത്തിൽ പീഡിപ്പിച്ചുതുടങ്ങിയിരിക്കുന്നു. ഈ ആപത്തിൽനിന്നു ഭഗവാൻതന്നെ ഞങ്ങളെ രക്ഷിക്കണം. ഭഗവാനെയൊഴിഞ്ഞു മറ്റൊരു രക്ഷകൻ ഞങ്ങൾക്കില്ല.

ബ്രഹ്മാവ്—ഹേ, ഹവ്യവാഹന, ആ ദശഗ്രീവനെ ജയിക്കുവാൻ ദേവാസുരന്മാരും ശക്തരല്ല. എന്നാൽ, അവനെ നിഗ്രഹിക്കേണ്ടതു് ഇപ്പോൾ ഒഴിച്ചുകൂടാത്ത കാര്യമായി വന്നിരിക്കുന്നു. അതിലേക്ക് എന്റെ നിയോഗത്താൽ ചതുർഭുജനും, യോധാഗ്രേസരനുമായ വിഷ്ണു ഇപ്പോൾ അവതരിച്ചിട്ടുണ്ട്. വേണ്ടുന്നതെന്തോ അതു് ആ ദേവൻ ചെയ്യും.

അഗ്നിയെ സാന്ത്വനം ചെയ്തതിൽപ്പിന്നെ, പിതാമഹൻ ഇന്ദ്രനെ വിളിച്ച് ഇങ്ങിനെ നിയോഗിച്ചു:—

“ഭവാൻ വിഷ്ണുവിന്റെ സാഹായ്യത്തിന്നായി സർവ്വദേവന്മാരോടും ചേർന്ന് ഭൂമിയിൽ ചെന്നു ജനിക്കണം. അവിടെ നിങ്ങൾ കുരങ്ങുകളിലും കരടികളിലുമെല്ലാം പ്രവേശിച്ചു വീരന്മാരും കാമരൂപന്മാരും കാമബലന്മാരുമായ പുത്രന്മാരെ ഉളവാക്കണം.”

ഈ നിയോഗപ്രകാരം ദേവന്മാർ, ദാനവന്മാർ,

ഗന്ധൎവ്വന്മാർ മുതലായവർ അന്യോന്യം ആലോചിച്ചു്, അവരവൎക്കുള്ള അംശത്തെയും ഉപാംശത്തെയുംകൊണ്ടു ഭൂമിയിൽ ചെന്നു ജനിക്കുവാൻ അപ്പോൾത്തന്നെ തീരുമാനിച്ചു. അവരെല്ലാവരും കണ്ടുനില്ക്കവെതന്നെ, പിതാമഹൻ ദുന്ദുഭിയെന്ന ഗന്ധൎവ്വിയെ വിളിച്ചു്, കാൎയ്യസിദ്ധിക്കായി ഉടൻ ചെല്ലുകയെന്നു ശാസിക്കയുമുണ്ടായി. ആ ദുന്ദുഭി വരദനായ പിതാമഹന്റെ ആജ്ഞപ്രകാരം മനുഷ്യലോകത്തിൽ ചെന്നു കൂനിയായ മന്ഥരയായി ജനിച്ചു. ഇന്ദ്രാദിസുരശ്രേഷ്ഠന്മാരെല്ലാവരും, തങ്ങൾ ചെയ്ത തീരുമാനപ്രകാരം കുരങ്ങുകളിലും കരടികളിലുമുള്ള വരസ്ത്രീകളിൽ പുത്രന്മാരെ ഉല്പാദിപ്പിച്ചു. ആ പുത്രന്മാരെല്ലാവരും താന്താന്റെ പിതാവിനെപ്പോലെ ബലംകൊണ്ടും യശസ്സുകൊണ്ടും പ്രകാശിതരായി. പൎവ്വതങ്ങളുടെ കൊടുമുടികളെ അടിച്ചു തകൎക്കുന്നതിനും, സാലം, താലം മുതലായ മരങ്ങളേയും, ശിലകളേയും ആയുധങ്ങളാക്കി പ്രയോഗിക്കുന്നതിനും അവൎക്ക് ആയാസമുണ്ടായില്ല. വജ്രതുല്യം ദൃഢതരമായ ശരീരത്തോടുകൂടിയ ആ യുദ്ധവിശാരദന്മാർ, കാമംപോലെ വീൎയ്യവാന്മാരും കാമംപോലെ ബലവാന്മാരുമാണു്. യുദ്ധത്തിൽ വായുവേഗന്മാരായ അവൎക്കു പതിനായിരം ആനയ്ക്കുള്ള അത്രയും ബലം പൂൎണ്ണമായുണ്ടു്. അവരിൽ ചിലർ കാട്ടിൽത്തന്നെ പാൎക്കുന്നവരും, മറ്റു ചിലർ ഇഷ്ടമുള്ളേടത്തെല്ലാം മാറിമാറി വസിക്കുന്നവരുമാണു്. ലോകരോചനനായ പിതാമഹന്റെ നിയോഗപ്രകാരം ദേവന്മാരാൽ ഭൂമിയിൽ ഈവിധമെല്ലാം സംഭവിച്ചു.

കാൎയ്യം നിൎവ്വഹിക്കേണ്ടതു് എങ്ങിനെയെന്നു, തന്റെ പിതാമഹൻ ഗ്രഹിപ്പിച്ചതുപോലെ, അതിന്റെ വടക്കു വൈരാഗ്നി വളൎത്തിവിടുന്നതിൽ സമാനിതയായ ആ മന്ഥര ശരിയായി പ്രവൎത്തിക്കയും ചെയ്തു.

---

## രാമായണം: രണ്ടാം ഖണ്ഡം.

---

കൎമ്മവ്യഗ്രനും, ധൎമ്മപരനും, വൃദ്ധതാപസനുമായ ദശരഥൻ, തനിക്കു ഉണ്ണികൾ പിറന്നതിൽ അത്യന്തം സംപ്രീതനായി. ആ തേജസ്വികളായ പുത്രന്മാർ ക്രമത്തിൽ വളൎന്നുവന്നു. അവർ വേദോപനിഷത്തുകളിലും ധനുൎവ്വേദങ്ങളിലും കുശലന്മാരായി. യഥാകാലം ബ്രഹ്മചൎയ്യത്തെ വിധിപോലെ അനുഷ്ഠിച്ചതിൽപ്പിന്നെ ആ രാജധികൾ വേളികഴിച്ചു. ഇതെല്ലാം കണ്ടു ദശരഥരാജാവു സംപ്രീതി വളൎന്നു സസുഖം വാണു. മനോഹരശീലംകൊണ്ടു പിതാവിന്നു ഉൾക്കളിരാകുന്ന ധീമാനായ രാമൻ—ദശരഥന്റെ ആ ജ്യേഷ്ഠപുത്രൻ—പ്രജകളെ മുഴുവൻ സന്തോഷിപ്പിച്ചുകൊണ്ടു വൎത്തിച്ചു. താൻ വയോധികനായപ്പോൾ മതിമാനായ ദശരഥൻ പുരോഹിതന്മാരോടും ധൎമ്മജ്ഞന്മാരായ സചിവന്മാരോടുംകൂടി ആലോചിച്ചു രാമനെ യുവരാജാവായി അഭിഷേകംചെയ്യുവാൻ തീൎമ്മാനിച്ചു. കാലോചിതമായ കൎമ്മംതന്നെയാണു് ഇതെന്നു മന്ത്രിസത്തമന്മാർ ശരിവെക്കയും ചെയ്തു. ശോണാപാംഗം കലൎന്ന മിഴികൾ; ദീൎഘങ്ങളായ കൈകൾ; മത്തഗജത്തെപ്പോലെ ചുറുചുറുക്കുള്ള വ

യെയൊന്നും വകവെക്കാത്തതുള്ള ശക്തി; ശത്രുക്കൾക്ക തടുപ്പാൻ വയ്യാത്ത കൈകള്; വിരിഞ്ഞുറച്ച മാർത്തട്ട്; ഇതിന്റെ ചുരുണ്ട മുടി—എന്നീ ലക്ഷണങ്ങൾ തികഞ്ഞ രാമൻ—ശ്രീമാൻ ഉജ്ജ്വലനും, യുദ്ധത്തിൽ ശത്രുതുല്യനും, സർവ്വധർമ്മങ്ങളുടെയും കരകണ്ട വീരനും, ബൃഹസ്പതിതുല്യനായ മതിമാനും, സർവ്വപ്രജകളിലും അനുരക്തനും, സർവ്വവിദ്യകളിലും കുശലനും, ശത്രുക്കളെപ്പോലും കണ്ണും കരളും കുളിർപ്പിക്കുന്ന സുന്ദരകളേബരനും, ദുർജ്ജനങ്ങളുടെ നിയന്താവും, ധർമ്മചാരികളുടെ രക്ഷകനുമായ ആ രാമൻ ധൃതിമാനും, ജിതേന്ദ്രിയനും, അനാധൃഷ്യനും, ജേതാവും, പരാക്രാന്തനുമായി പ്രകാശിച്ചു. കൌസല്യക്ക് ആനന്ദവർദ്ധകനായ ആ പുത്രനെ കണ്ടു ദശരഥനുണ്ടായ സംപ്രീതിക്ക് അതിരോ അളവോ ഇല്ല. വീര്യവാനും മഹാതേജസ്വിയുമായ രാമന്റെ ഈ വക ഗുണങ്ങളെല്ലാം കണ്ടിട്ട് ആ പുത്രനു യൌവരാജ്യം കൊടുക്കുന്നതിൽ ഒട്ടും വൈകിക്കുവാൻ ദശരഥനു ക്ഷമയുണ്ടായില്ല. ഒന്നാമതു രാജാവു തന്റെ പുരോഹിതനെ വിളിച്ച് അഭിഷേകത്തിനു വേണ്ടുന്ന എല്ലാ ഒരുക്കങ്ങളും അന്നുതന്നെ ചെയ്യേണമെന്ന് അറിയിച്ചു.

ദശരഥൻ—ഇന്നു രാത്രി പൂയനക്ഷത്രം തുടങ്ങുകയായി. പുണ്യമായൊരു യോഗം സമീപിച്ചിരിക്കുന്നു. സംഭാരങ്ങളെല്ലാം ഉടൻ ഒരുക്കണം. രാമനെ ഇക്കാര്യം അറിയിക്കയും വേണം.

ഈ ഏർപ്പാടു മന്ഥര കേട്ടു. കാലം വൈകിക്കാ

തെ ഒരു സ്ത്രീ കൈകേയിയെ ചെന്നു കണ്ടു്, തന്റെ ഉദ്ദേശസിദ്ധിക്കു തക്കവണ്ണം ആ രാജ്ഞിയെ ഇളക്കിവിട്ടു.

മന്ഥര — ഹാ, കൈകേയി, ഭവതിയുടെ സൌഭാഗ്യത്തെ ഇന്നു രാജാവു ദാസ്യമാക്കി ഘോഷിച്ചുകഴിഞ്ഞു! ഘോരവിഷംകൂടിയ ക്രൂരസർപ്പം വന്നു ദുർഗ്ഗയായ ഭവതിയെ ക്രോധത്തോടെ കടിക്കട്ടെ! അല്ലാതെ, ഈ ദുർജ്ജീവിതത്തെ എന്തിനാണു ഭവതി പാഴിൽ ചുമക്കുന്നതു്! കൌസല്യയാണിപ്പോൾ ഭാഗ്യവതി! ആ രാജ്ഞിയുടെ പുത്രനായാണിപ്പോൾ അഭിഷേകം ചെയ്യുന്നതു്! ഭവതിക്കു വല്ല സൌഭാഗ്യവുമുണ്ടോ! പിന്നെ, എങ്ങിനെയാണു ഭവതിയുടെ പുത്രൻ രാജ്യഭാക്കാകുന്നതു്!

മന്ഥരയുടെ ഈ വാക്കുകൾ കൈകേയിയുടെ മനസ്സിൽ നല്ലവണ്ണം തറച്ചു. സർവ്വാഭരണഭൂഷിതയും ഉത്തമരൂപസമ്പന്നയുമായ ആ കൃശാംഗി അപ്പോൾത്തന്നെ ചെന്നു വിജനസ്ഥലത്തുവെച്ചു രാജാവിനെ കണ്ടു. എന്നിട്ടു് ആ ചാരുഹാസിനി പുഞ്ചിരിപൂണ്ടും പ്രേമകലർന്നും മാധുര്യത്തോടെ മൊഴിഞ്ഞതാവിതു്:—

“സത്യവ്രതനായ ജീവനാഥ, ഞാൻ അർത്ഥിക്കുന്ന വരത്തെ വേണ്ടുന്നകാലത്തു തന്നുകൊള്ളാമെന്നു ഭവാൻ മുമ്പു പ്രതിജ്ഞ ചെയ്തിട്ടുണ്ടല്ലോ. ആ പ്രതിജ്ഞപോലെ പ്രവർത്തിച്ചു് എനിക്കു് ഇപ്പോൾ വരദാനംചെയ്തു് എന്നെ സങ്കടത്തിൽനിന്നു രക്ഷിച്ചാലും.”

ദശരഥൻ — ആ വരം ഇതാ ഞാൻ തന്നുകൊള്ളുന്നു. ഭവതി കാംക്ഷിക്കുന്നതെന്തോ അതു വരിച്ചുകൊള്ളുക.

വധിക്കത്തക്കതല്ലാത്ത ഏതൊരുവനായാലും ഭവതിക്കുവേണ്ടി ഞാൻ ഇപ്പോൾ വധിക്കേണമോ? വധിക്കേണ്ടുന്ന ഏതൊരുവനേയായാലും ഞാൻ വിട്ടയക്കേണമോ? ഭവതിയുടെ പ്രിയത്തിന്നായി ആർക്കാണ് ഞാൻ ധനം കൊടുക്കേണ്ടത്? ആരുടെ ധനത്തെയാണ് ഞാൻ കൈക്കൊള്ളേണ്ടത്? ഭൂമിയുടെ രാജരാജനും, ചാതുർവ്വർണ്ണ്യത്തിന്റെ രക്ഷകനുമായ എനിക്കു ബ്രഹ്മസ്വമൊഴികെയുള്ള വിത്തം മുഴുവൻ ഭവതിക്കുള്ളതാണ്. എടോ, കല്യാണി, ഭവതി എന്താണ് അഭിലഷിക്കുന്നതെന്ന് എന്നോടു പറയൂ.

ഈ സത്യപ്രതിജ്ഞയാൽ തനിക്കുണ്ടായ ബലത്തെ ഗ്രഹിച്ചു കൈകേയി, രാജാവിനെ ആലിംഗനം ചെയ്തിട്ടു തനിക്കു വേണ്ടുന്ന വരമെന്തെന്ന് അറിയിച്ചു.

കൈകേയി—രാമനുവേണ്ടി ഒരുക്കിവെച്ചിട്ടുള്ള അഭിഷേകദ്രവ്യങ്ങളെല്ലാം ഭരതൻ കൈക്കൊള്ളട്ടെ. രാമൻ നാടുവിട്ടു കാട്ടുകയറട്ടെ. ഇതാണ് എനിക്കു വേണ്ടുന്ന വരം.

ദാരുണമായ ഈ അപ്രിയവചനം കേട്ടു ദുഃഖാർത്തനായ ദശരഥൻ ഒന്നും തന്നെ മിണ്ടിയില്ല. ഈ കാര്യമറിഞ്ഞ വിദ്വാനും ധർമ്മാത്മാവുമായ രാമൻ അച്ഛന്റെ സത്യത്തെ രക്ഷിക്കുവാൻ വേണ്ടി വനവാസത്തെ സ്വീകരിക്കുകയും ചെയ്തു. ഭ്രാതൃപ്രിയനായ ലക്ഷ്മണനും, വിനയശാലിനിയും ജനകപുത്രിയുമായ സീതയും രാമനെ അനുഗമിച്ചു. രാമൻ കാട്ടിലേക്കു പോയ ഉടനെ, ദശരഥരാജാവു കാലധർമ്മത്തെ പ്രാപിച്ചു. ഭ

മൻ അകന്നുപോകയും, രാജാവു ഇനിയില്ലാതാകയും ചെയ്തപ്പോൾ, കൈകേയീദേവി ഭരതനെ വന്നു, ദശരഥരാജാവു സ്വർഗ്ഗസ്ഥനായിയെന്നും, രാമലക്ഷ്മണന്മാർ കാടുകയറിയെന്നും, ഇനി ഈ വിപുലരാജ്യത്തെ ശത്രുബാധയൊഴിഞ്ഞ നിലയിൽ സ്വയം ഗ്രഹിച്ചുകൊള്ളുകയെന്നും പറഞ്ഞു. ഇതിന്ന് ആ ധർമ്മാത്മാവിന്റെ മറുപടി ഇങ്ങിനെയാണ്:—

“അയ്യോ, ഏറ്റവും ക്രൂരമായ കർമ്മമാണല്ലോ അമ്മ ചെയ്തതു്. ധനലോഭത്താൽ അമ്മ സ്വന്തം ഭർത്താവിനെ കൊല്ലുകയും കുലത്തെ നശിപ്പിക്കുകയും ചെയ്തിരിക്കുന്നു. ഹാ, കുലദ്രോഹി, ഈ ദുഷ്കീർത്തി മുഴുവൻ എന്റെ തലയിലാണല്ലൊ അമ്മ വലിച്ചിട്ടതു. ഇതൊക്കെയായിരിക്കാം എന്റെ അമ്മയുടെ കാമങ്ങൾ. എന്നാൽ, ഇനി എന്റെ അമ്മ കാമസമ്പൂർണ്ണയായി വാണുകൊള്ളട്ടെ.”

ഭരതൻ കരഞ്ഞുകൊണ്ടാണ് ഇത്രയും പറഞ്ഞതു് കൈകേയിയുടെ കടുംകൈയിൽ താൻ പങ്കുകാരനല്ലെന്നും, താൻ എന്നും സുചരിതനാണെന്നും തന്റെ കർമ്മത്താൽ ഭരതൻ പ്രജകൾക്കു വിശ്വാസം നല്കി. ആ രാജകുമാരൻ തന്റെ ഭ്രാതാവായ രാമനെ ഉടൻ പിന്തുടർന്നുചെന്നു തിരികെ കൂട്ടിക്കൊണ്ടുവരുവാൻ പുറപ്പെട്ടു. ആ മഹാത്മൻ കൌസല്യ, സുമിത്ര, കൈകേയി എന്നിവരെ വാഹനങ്ങളിൽ കയറ്റി മുമ്പിലാക്കി, ശത്രുഘ്നനോടും, വസിഷ്ഠൻ, വാമദേവൻ മുതലായ അനേകായിരം വിപ്രന്മാരോടും, പൌരജാനപദന്മാരോടുംകൂടി

രാമനെ കൂട്ടിക്കൊണ്ടുവരാനുള്ള കൊതിയോടുകൂടി കാട്ടിലേക്കു പോയി. താപസവേഷം ധരിച്ച ധൎമ്മജ്ഞനായ രാമനെ ലക്ഷ്മണനോടുകൂടി ചിത്രകൂടത്തിൽവെച്ചു ഭരതൻ കണ്ടു. പിതൃവാക്യത്തെ അനുവൎത്തിക്കുന്നതിൽ ദൃഢവ്രതനായ രാമൻ ഭരതനെ മടക്കിയയക്കയാൽ, ആ കൈകേയീപുത്രൻ നിരാശനായി നാട്ടിൽ വന്നു രാജധാനിയിൽ കടക്കാതെ നന്ദിഗ്രാമത്തിൽ പാൎത്തുകൊണ്ടു രാമന്റെ മെതിയടികളെ പുരസ്കരിച്ചു രാജ്യത്തെ ഭരിച്ചു. രാമനാകട്ടെ, പൌരന്മാരും ജാനപദന്മാരും ഇനിയും വന്നു് അലട്ടുമെന്നു ശങ്കിച്ചു ശരഭംഗാശ്രമത്തെ നോക്കിക്കൊണ്ടു കൊടുംകാട്ടിലേക്കു പോയി. അവിടെ ചെന്നു ശരഭംഗനെ സല്ക്കരിച്ചു് ആ വഴിക്കു രാമലക്ഷ്മണന്മാർ ദണ്ഡകാരണ്യത്തെ പ്രാപിച്ചു്, രമണീയമായ ഗോദാവരീതീരത്തു പാൎപ്പുറപ്പിച്ചു. അവിടെ വാഴുന്ന കാലത്തു, ശൂൎപ്പണഖയുടെ ഹേതുവാൽ, ജനസ്ഥാനത്തിൽ നിവസിക്കുന്ന ഖരനോടു രാമനു മഹത്തായ വൈരമുണ്ടായി. അതുകൊണ്ടു, ധൎമ്മവത്സലനായ രാഘവൻ താപസന്മാരുടെ രക്ഷയ്ക്കായി പതിനാലായിരം രാക്ഷസന്മാരെ യുദ്ധത്തിൽ കൊന്നൊടുക്കി. ഖരനേയും മഹാബലന്മാരായ ദൂഷണന്മാരെ വധിച്ചു ധീമാനായ രാമൻ ആ ധൎമ്മാരണ്യത്തിൽ ക്ഷേമം ചെയ്തു. ജനസ്ഥാനത്തിലെ രാക്ഷസന്മാർ ഹതരായപ്പോൾ, ചുണ്ടും മൂക്കും മുറിഞ്ഞ ശൂൎപ്പണഖ തന്റെ ഭ്രാതാവിനെ കാണ്വാൻ ലങ്കയിലേക്കു പോയി. മുഖമാകെ ഉണങ്ങിപ്പിടിച്ച ചോരയോടുകൂടിയ ആ രാക്ഷസി രാവണനെ കണ്ടു

ദുഃഖമൂർച്ഛിതയായി ആ ഭ്രാതാവിന്റെ കാല്ക്കൽ വീണു അവശയും അങ്ങിനെ വികൃതയായി കണ്ടിട്ടു രാവണൻ ക്രോധത്താൽ മതിമറന്നുപോയി. ഇരുന്നേടത്തുനിന്നു ചാടിയെഴുന്നേറ്റു പല്ലുകൾ തമ്മിൽ ഇറുമ്മിക്കൊണ്ടു, തന്റെ അമാത്യന്മാരെയെല്ലാം അയച്ചു വിജനസ്ഥലത്തു വെച്ചു്, ക്രുദ്ധനായ രാവണൻ ശൂർപ്പണഖയോടു് കാര്യമെന്തെന്നു ചോദിച്ചു.

രാവണൻ__ഓമലേ, എന്നോടറിച്ചു് ശങ്കാതെയും എന്നെ അവമാനിച്ചുകൊണ്ടു് ആരാണു് ഇങ്ങിനെ ചെയ്തതു്? തന്റെ ദേഹത്തെ മുഴുവൻ തീക്ഷ്ണശൂലത്തിന്മേൽ കോർത്തുകൊണ്ടു വാഴുന്ന ആരാണവൻ? തലയിൽ തീയെരിച്ചിട്ടു വിശ്വാസത്തോടെ സ്വസ്ഥം കിടക്കുന്ന അവനാരാണു്? ഘോരസർപ്പത്തെ ആരാണു ചവിട്ടിയതു്? മൃഗരാജാവായ സിംഹത്തിന്റെ ദംഷ്ട്രകളിൽ ആരാണു തൊട്ടു നില്ക്കുന്നതു്?

ഇങ്ങിനെ ഗർജ്ജിക്കുന്ന ആ ദശഗ്രീവന്റെ നാസാദി നവദ്വാരങ്ങളിൽനിന്നു്, രാത്രിയിൽ കത്തിയെരിയുന്ന വൃക്ഷത്തിന്റെ പോടുകളിൽനിന്നെന്നപോലെ, അഗ്നിജ്വാലകൾ പുറപ്പെട്ടു. രാവണനോടു്, ആ രാക്ഷസന്റെ ഭഗിനിയായ ആ ശൂർപ്പണഖ, രാമപരാക്രമം, ലക്ഷ്മണപരാഭവം, രാക്ഷസഗണനാശം എന്നിവ മുഴുവൻ വിസ്തരിച്ചു പറഞ്ഞു. അതെല്ലാം കേട്ടു; മേലാൽ ചെയ്യേണ്ടുന്നതു് ഇന്നതെന്നു നിശ്ചയിച്ചു സഹോദരിയെ സമാശ്വസിപ്പിച്ചു്, നഗരരക്ഷക്കായി വേണ്ടുന്ന ഏർപ്പാടുകളെല്ലാം ചെയ്തു രാവണൻ മേല്പോട്ടുയർന്നു. ത്രികൂട

ങ്ങളേയും കാലപൎവ്വതത്തേയും കടന്നു്, തിമിംഗലങ്ങളാൽനിറഞ്ഞ ഗംഭീരമായ മഹാസമുദ്രത്തെ അതിക്രമിച്ചു് ആ ദശാനനൻ ഗോകൎണ്ണത്തിൽ ചെന്നു. അവ്യാകുലമായ ആ പ്രദേശം മഹാത്മാവായ ശൂലപാണിയുടെ പ്രിയസ്ഥാനമാണു്. അവിടെ തന്റെ പൂൎവ്വമന്ത്രിയായ മാരീചൻ മുമ്പുണ്ടായ രാമഭയത്താൽ തപോവൃത്തിയെ അംഗീകരിച്ചുകൊണ്ടു വാഴുന്നതു രാവണൻ കണ്ടു. മാരീചനാവട്ടെ, രാവണൻ വന്നതു കണ്ടു സംഭ്രമിക്കയും, ആ രാക്ഷസേശ്വരനെ ഫലമൂലാദികളെക്കൊണ്ടു സൽകരിച്ചു പൂജിച്ചു വിശ്രമിപ്പിക്കയും ചെയ്തു. അനന്തരം, ആ വാക്യകോവിദനായ ദശമുഖനോടു വാക്യജ്ഞനായ മാരീചൻ അൎത്ഥപൂൎണ്ണമായി ആഗമനകാൎയ്യം അന്വേഷിച്ചു.

മാരീചൻ—പ്രജാഹിതംപോലെ തന്നെയല്ലയോ ഭവാൻ വൎത്തിക്കുന്നതു്? ഭവാന്റെ രാജ്യത്തു സൎവ്വത്ര ക്ഷേമമല്ലയോ? മുമ്പിലത്തേപ്പോലെതന്നെ മന്ത്രിമാർ മുതലായ എല്ലാവരും ഭവാനെ ഇപ്പോഴും സേവിച്ചുവരുന്നില്ലയോ? രാക്ഷസേശ്വരനായ ഭവാൻ എന്തു കാൎയ്യത്തിന്നായിട്ടാണു് ഇപ്പോൾ ഇങ്ങോട്ടു വന്നിരിക്കുന്നതു്? ആ കാൎയ്യം എത്ര ദുഷ്കരമായിരുന്നാലും, അതു് ഇതാ നിൎവ്വഹിച്ചുകഴിഞ്ഞു എന്നു ഭവാൻ ധരിച്ചാലും!

ക്രോധാന്വിതനും അമൎഷപൂൎണ്ണനുമായ രാവണൻ രാമചേഷ്ടിതത്തെയും, മറ്റു കാൎയ്യങ്ങളെയും മാരീചനോടു ചുരുക്കത്തിൽപ്പറഞ്ഞു. അതിന്നു മാരീചൻ കൊടുത്ത മറുപടിയും ചുരുക്കത്തിൽത്തന്നെയാണു്:—

“അയ്യോ! രാമനോടു ഭവാൻ എതിർക്കരുതേ! രാമന്നുള്ള വീര്യം ഞാൻ അറിയും. ആ മഹാത്മാവിന്റെ ബാണവേഗത്തെ ആരാണു താങ്ങുവാൻ ശക്തൻ! ആ പുരുഷശ്രേഷ്ഠനാണു് എന്റെ ഈ സന്ന്യാസത്തിനു ഹേതുഭൂതൻ. ഏതൊരു ദുരാത്മാവാണു ഭവാനെ ഈ വിനാശമാർഗ്ഗത്തിൽ തള്ളിവിട്ടതു്?”

മാരീചന്റെ ഈ ഹിതോപദേശത്തെ ക്രുദ്ധനായ രാവണൻ നിന്ദിക്കയാണു ചെയ്തതു്. “എന്റെ വാക്കുപോലെ നീ പ്രവർത്തിക്കാതിരുന്നാൽ, ഇപ്പോൾതന്നെ നിശ്ചയമായും നിനക്കു മരണം ഭവിക്കും” എന്നു രാവണൻ തീർത്തു പറഞ്ഞു. ഇനി വേണ്ടതെന്തെന്നു മാരീചൻ ചിന്തിച്ചുനോക്കി. മരണം ഇപ്പോൾ തീർച്ചയായും ഭവിക്കുമെന്നാണെങ്കിൽ, വിശിഷ്ടനിൽനിന്നു മരണത്തെ വരിക്കുന്നതു ശ്രേഷ്ഠമാകയാൽ, രാവണന്റെ മതംപോലെ പ്രവർത്തിച്ചുകൊള്ളാമെന്നു മാരീചൻ തീരുമാനിച്ചു.

മാരീചൻ—ഭവാന്നു് എന്നെക്കൊണ്ടു് എന്തു സഹായമാണു വേണ്ടതു്? ഞാൻ പരാധീനനാകയാൽ, വിസമ്മതത്തോടുകൂടിയെങ്കിലും അതു ചെയ്തുകൊള്ളാം.

രാവണൻ—രത്നമയമായ കൊമ്പുകളോടും രത്നവിചിത്രമായ രോമങ്ങളോടുംകൂടിയ പൊന്മാനായി ഭവാൻ ചെന്നു സീതയെ മയക്കണം. ഇതിനെപ്പോലുള്ള മാനിനെ സീത കാണുമ്പോൾ, അതിനെ പിടിച്ചു കൊണ്ടുവരുവാൻ രാമനെ അയക്കാതിരിക്കയില്ല. രാമൻ അകന്നുപോയാൽ, ആ സീത എനിക്കു വശ്യയായി

വരും. ഞാൻ അവളെ എടുത്തു ലങ്കയിലേക്കു കൊണ്ടുപോകും. മായാവിയോഗത്താൽ തന്നെ ആ ദുർബുദ്ധിയായ രാമൻ നശിച്ചുപോകയും ചെയ്യും.

മാരീചൻ തന്നെത്താൻ മരണത്തെ വരിച്ചുകൊണ്ടു്, മുമ്പിൽ നടക്കുന്ന രാവണനെ ഏററവും ദുഃഖിതനായി പിന്തുടൎന്നു. അവർ, ഏറ്റ മഹാകൎമ്മവും ആയാസം കൂടാതെ അനുഷ്ഠിക്കുവാൻ കഴിവുള്ള മഹാവീരനായ രാമൻെറ ആശ്രമപ്രദേശത്തു ചെന്നു്, മുൻകൂട്ടി നിശ്ചയിച്ചുള്ളപോലെയെല്ലാം പ്രവൎത്തിച്ചു. രാവണൻ ജടാധരനും, ദണ്ഡകമണ്ഡലുധാരിയുമായ യതിയായും, മാരീചൻ മൃഗമായും അവിടെ പ്രവേശിച്ചു. മൃഗരൂപധാരിയായ മാരീചനെ കണ്ടു വൈദേഹി, വിധിയോഗത്താൽ ആ മൃഗത്തെ പിടിക്കുവാൻ രാമനെ പ്രേരിപ്പിച്ചു. തൻെറ പത്നിക്കു പ്രിയം ചെയ്യുവാൻ വേണ്ടി രാഘവൻ ഉടൻ തന്നെ വില്ലെടുത്തുകൊണ്ടു് ആ മൃഗത്തെ പിടിക്കുവാൻ നടകൊണ്ടു; അതിനെ ചെല്ലുമ്പോൾ, സീതയെ രക്ഷിക്കേണമെന്നു രാമൻ ലക്ഷ്മണനെ ഏല്പിച്ചു. കൈവിരലുകളിൽ ഉടുമ്പിൻതോലുമായിട്ടു്, ആവനാഴിയും വില്ലും വാളുമെടുത്തു് രാമൻ മൃഗത്തെ പിന്തുടൎന്നുകൊണ്ടു് കാടിച്ചെന്നു. ഇടയ്ക്കിടെ മറഞ്ഞുപോയും ഇടയ്ക്കിടെ കാണായിവന്നുംകൊണ്ടു് ആ രാക്ഷസൻ രാമനെ വളരെ ദൂരെ കൊണ്ടുപോയി. ഒടുവിൽ, താൻ പിന്തുടരുന്ന ഈ മൃഗം രാക്ഷസമായയാണെന്നു രാമൻ അറിഞ്ഞു. പ്രതിഭ കൂടിയ രാഘവൻ സത്യം ഗ്രഹിച്ച ഉടനെ അമോഘമായ ശരമെടുത്തു് ആ മൃഗരൂപിയിൽ പ്രയോഗിച്ചു. രാമ

ബാണത്താൽ മെയ് പിളൎന്ന മാരീചൻ രാമൻെറ സ്വരത്തിൽ "ഹാ, സീതേ, ഹാ, ലക്ഷ്മണ!" എന്നു് ആൎത്തനാദത്തിൽ ഉറക്കെ വിളിച്ചു. ആ കരുണമായ ആൎത്തസ്വരം കേട്ടു്, ആ ശബ്ദം പുറപ്പെട്ട ദിക്കു നോക്കി കൊണ്ടു വൈദേഹി കരയുവാൻ തുടങ്ങി. അപ്പോഴും, അക്ഷമതയെത്തന്നെ ലക്ഷ്മണൻ തടുത്തു.

"ഭവതി ഭീരുത്വംകൊണ്ടു് ഒട്ടും സംശയിക്കരുതു്. രാമനെ പ്രഹരിക്കുവാൻ ഇന്നു് ആരുണ്ടു്? ഭൎത്താവായ രാമനെ ശുചിസ്മിതയായ ഭവതി ഈ മുഹൂൎത്തത്തിൽത്തന്നെ വന്നുകാണും."

തൻെറ ഗതിയെ ലക്ഷ്മണൻ തടുത്തതു കണ്ടപ്പോൾ, കരഞ്ഞുകൊണ്ടു നില്ക്കുന്ന സീതയ്ക്കു് ആ സൌമിത്രിയിൽ ശങ്കയുണ്ടായതു്. സാധ്വിയും, പതിവ്രതയും ചാരിത്ര്യഭൂഷണയുമായ ജാനകി, സ്ത്രീസഹജമായ സ്വഭാവത്താൽ മനസ്സുകെട്ടുകയാൽ ലക്ഷ്മണനോടു പരുഷവാക്കുകൾ പറഞ്ഞു.

സീത—എടാ, മൂഢ, നിഗൂഢമായി ഉള്ളിൽ കരുതുന്ന ഈ കാമം ഒരിക്കലും ഫലിക്കയില്ല. ഞാൻ തന്നേ ആയുധമെടുത്തു തന്നെത്താൻ വെട്ടി മരിക്കും. അഥവാ, ഗിരിശൃംഗത്തിൽനിന്നു ചാടുകയോ, അഗ്നിയിൽ വീഴുകയോ ചെയ്തു ഞാൻ ആത്മഹത്യ ചെയ്യും. ഭൎത്താവായ രാമനെ വെടിഞ്ഞു്, നീചനായ നിന്നെ ഞാൻ കൈക്കൊള്ളുകയെന്നതു് എന്നെങ്കിലും ഉണ്ടാകുന്ന കാൎയ്യമാണോ? പെൺപുലി ചെന്നു കുറുക്കനെ വരിക്കുമോ!

ഈ പരുഷവാക്കുകൾ മുഴുവൻ കേൾക്കുവാൻ ലക്ഷ്മണൻ നിന്നില്ല. ആ സുവ്രതൻ ചെവികൾ അടച്ചുപിടിച്ചുകൊണ്ടു രാമനെ അന്വേഷിച്ച് ഉടൻതന്നെ പോയി. സീതയെ തിരിഞ്ഞുനോക്കുകപോലും ചെയ്യാതെ, രാമന്റെ കാലടിപ്പഴുതുകളെ പിന്തുടർന്നുകൊണ്ടു നടന്ന് ആ വില്ലാളി കാട്ടിനുള്ളിൽ മറഞ്ഞു. ഈ സന്ദർഭത്തിൽ രാവണൻ അവിടെ വെളിപ്പെട്ടു. ചാമ്പലാൽ മൂടിയ തീയെന്നപോലെ കപടമായി, യതിവേഷം ധരിച്ചു ശിഷ്ടരൂപനായിത്തീർന്ന ആ ദുഷ്ടനായ രാവണൻ രാമപത്നിയായ സീതയെ അപഹരിക്കുവാൻവേണ്ടി ആ അനിന്ദിതയുടെ മുമ്പിൽ ചെന്നു. ധർമ്മജ്ഞയായ ജാനകി ആ മുനിയെ കണ്ടു ആതിഥ്യത്തിന്നായി ക്ഷണിച്ചു ഫലമൂലാദികളെക്കൊണ്ടു സൽക്കരിച്ചു. അതെല്ലാം നിരാകരിച്ച്, സ്വന്തം രൂപത്തെ കാണിച്ചുകൊടുത്തിട്ട്, രാവണൻ വൈദേഹിയെ പാട്ടിലാക്കുവാൻ ശ്രമിക്കയാണുണ്ടായത്.

രാവണൻ — ഏടോ, സീതേ, രാവണനെന്നു വിശ്രുതനായ രാക്ഷസരാജാവാണു ഞാൻ. എന്റെ രാജധാനി വങ്കടലിന്റെ അക്കരെയുള്ള ലങ്കാപുരിയിലാണ്. എന്നോടു ചേർന്ന് അവിടെ വസിക്കു മാനുഷിജനമദ്ധ്യത്തിൽ പരിശോഭിക്കാം. തുംഗനിതംബിനിയായ ഭവതി ആ താപസനായ രാഘവനെ വെടിഞ്ഞ് എന്റെ ഭാര്യയായി വരൂ.

രാവണൻ ഈ രീതിയിൽ തുടർന്നു പറഞ്ഞുതുടങ്ങിയപ്പോൾ, [illegible] സുന്ദരാംഗിയായ ജാനകി തടുത്തു.

സീത—നക്ഷത്രങ്ങളോടുകൂടി ആകാശം വിണ്ടുപോയാലും, ഭൂമി ഉടഞ്ഞു പൊടിഞ്ഞാലും, അഗ്നി ശീതളമായിത്തീൎന്നാലും ഞാൻ രാഘവനെ വെടിയുകയെന്നതു സംഭാവ്യമല്ല. ഗണ്ഡസ്ഥലത്തിൽനിന്നു മദജലം സ്രവിക്കുന്ന കാട്ടാനത്തലവനെ പരിത്യജിച്ചിട്ടു പിടിയാന ചെന്നു് ഒരു പന്നിയെ വേൾക്കുകയെന്നതു സംഭാവ്യമാണോ! മാധ്വീകമദ്യവും മധുമാധവീമദ്യവും സേവിച്ചു ശീലിച്ചിട്ടുള്ളവൾ വെറും കഞ്ഞാവിൽ കൊതിക്കുമെന്നു് എങ്ങിനെയാണു വിചാരിക്കുന്നതു്!

ഇത്രയുമല്ലാതെ, പിന്നീടൊന്നും പറയുവാൻ നില്ക്കാതെ ആ ജനകനന്ദിനി ക്രോധത്താൽ ചുണ്ടുകൾ വിറച്ചും, പിന്നെയും വീണ്ടും കൈകടഞ്ഞുംകൊണ്ടു് ആശ്രമത്തിനുള്ളിലേക്കു നടന്നു. ഉടനെ രാവണൻ എതിരെ തടുത്തു ചെന്നു്, മനസ്സു തകരുമാറു രൂക്ഷസ്വരത്തിൽ ശകാരിച്ചു്, തലമുടിയിൽ ചുറ്റിപ്പിടിച്ചു, വൈദേഹിയെ വലിച്ചുകൊണ്ടു മേല്പോട്ടുയൎന്നു. അപ്പോൾ ആ പാവം രാമനെ വിളിച്ചു വാവിട്ടു കരഞ്ഞുതുടങ്ങി. ഈ ശബ്ദംകേട്ടു ജടായു മേല്പോട്ടു നോക്കിയപ്പോൾ സീതയെ രാവണൻ അപഹരിച്ചു കൊണ്ടുപോകുന്നതു കണ്ടു. അരുണന്റെ പുത്രനും, ദശരഥന്റെ സഖാവും, സമ്പാതിയുടെ സോദരനുമാണു ഗൃദ്ധ്രരാജാവായ ജടായു. മൈത്രിവഴിക്കു തന്റെ സ്നുഷയായ സീതയെ രാവണൻ മടിയിൽവെച്ചു പറന്നുപോകുന്നതു് ആ മഹാവീരൻ കണ്ടു ക്രോധത്തോടെ രാക്ഷസശ്രേഷ്ഠനോടു പറഞ്ഞതാവിതു.

"എട, രാക്ഷസ, വിടു, വിടു; സീതയെ വിടു. ഞാൻ ജീവിച്ചിരിക്കവേ, മൈഥിലിയെ നിനക്കു് അപഹരിക്കുവാൻ കഴികയില്ല. നീ ജാനകിയെ വിടാതിരുന്നാൽ, നിന്നെ ഞാൻ ജീവനോടെ വിട്ടയയ്ക്കയില്ല."

രാവണൻ ഈ പോർവിളിയെ വകവെച്ചില്ല. അപ്പോൾ ജടായു ആ രാക്ഷസനെ എതിരിട്ടു തീക്ഷ്ണനഖങ്ങൾകൊണ്ടു മാന്തിയും, കൊക്കുകൊണ്ടും ചിറകുകൾകൊണ്ടും കൊത്തിയും അടിച്ചും കലശലായി മുറിപ്പെടുത്തി. മലയിൽനിന്നു ചോലകളെന്നപോലെ രാവണന്റെ ശരീരത്തിൽനിന്നു് അനേകമാനം ചോരയൊഴുകിത്തുടങ്ങി. രാമനു ഹിതവും പ്രിയവും ചെയ്യുവാൻവേണ്ടി ആ കഴുകപ്പെരുമാൾ ഇടഞ്ഞുവന്നു തന്നെ ഇങ്ങിനെ പ്രഹരിക്കുകയാൽ രാവണൻ വാളൂരിയെടുത്തു് ജടായുവിന്റെ ഇരുചിറകുകളും മുറിച്ചുതള്ളി. ഭിന്നമായ പർവ്വതശിഖരംപോലെ അത്ര വമ്പിച്ച ആ പക്ഷീന്ദ്രനെ ഇങ്ങിനെ കൊന്നതിൽപ്പിന്നെ, രാവണൻ സീതയെ മടിയിൽ വെച്ചുകൊണ്ടു വീണ്ടും മേല്പോട്ടുയർന്നു പറന്നു. മാർഗ്ഗമദ്ധ്യേ, പൊയ്കയേയും, പുഴയേയും, ആശ്രമമഠം കാണുന്നേടത്തൊക്കെയും ജാനകി തന്റെ ആഭരണങ്ങളിൽ ഓരോ ഭാഗം ഇട്ടുകൊടുക്കുകയുണ്ടായി. ഒരു പർവ്വതശിഖരത്തിന്മേൽ അഞ്ചു വാനരപ്രവരന്മാർ സ്ഥിതിചെയ്യുന്നതു കണ്ടു് ആ മനസ്വിനി തന്റെ ദിവ്യമായ വസ്ത്രത്തെ അവർക്കിടയിലായി ഇട്ടു. ആ മഞ്ഞപ്പട്ടു കാറ്റിൽ പറന്നുവന്നു്, മേഘങ്ങൾക്കിടയിൽ മിന്നലെന്നപോലെ, ആ അഞ്ചു വാനരേന്ദ്രന്മാർക്കിട

യിൽ വീണുകിടക്കുന്നതു കാണാറായിവന്നു. രാവണനാകട്ടെ, പക്ഷിയെന്നപോലെ അതിശീഘ്രം പറന്നു സീതയോടുകൂടി ലങ്കയിൽ ചെന്നുചേൎന്നു. മണിഗോപുരങ്ങളാൽ സംഘടിതമായും ചുറ്റും മതിലുകൾ, വേലികൾ എന്നിവയാൽ ദുൎഗ്ഗമമായും വിശ്വകൎമ്മാവിനാൽ മനോഹരമായി നിൎമ്മിതമായിട്ടുള്ള ലങ്കാപുരത്തിൽ ആ രാക്ഷസേന്ദ്രൻ ആ രാഘവപത്നിയെ ബലാൽ പ്രവേശിപ്പിക്കതന്നെ ചെയ്തു.

---

## രാമായണം: മൂന്നാം ഖണ്ഡം.

സീതയെ രാവണൻ ഹരിച്ചുകൊണ്ടു പോയതിൽപ്പിന്നെ, രാമൻ ആ മഹാമൃഗത്തെ കൊന്നു് ആശ്രമത്തിലേക്കു തിരിച്ചു. മാൎഗ്ഗമദ്ധ്യേ, ഭ്രാതാവായ ലക്ഷ്മണനെ കണ്ടു്, "രാക്ഷസന്മാർ നിറഞ്ഞ ഈ കൊടുംകാട്ടിൽ വൈദേഹിയെ തനിയെ വിട്ടു നീ എന്തിനാണു് ഇങ്ങോട്ടു പോന്നതു്?" എന്നു ചോദിച്ചു ലക്ഷ്മണന്റെ ആ കൃത്യത്തെ രാമൻ ആക്ഷേപിച്ചു. മൃഗരൂപം ധരിച്ചുവന്ന രാക്ഷസനാൽ താൻ ആശ്രമത്തിൽനിന്നു് അകന്നതും, ലക്ഷ്മണൻ സീതയെ തനിയെ വിട്ടുവന്നതും ചിന്തിച്ചു രാമൻ അത്യന്തം പരിതപ്തനായി.

"ഹാ, വൈദേഹി ആപത്തൊന്നും ചേരാതെ ജീവിക്കുന്നുണ്ടായിരിക്കുമോ! അവളെ ഇനി ഞാൻ കാണുകയില്ലയോ!"

ഇങ്ങിനെ സന്തപിക്കയും ലക്ഷ്മണനെ ആക്ഷേപി

ക്ഷയും ചെയ്തുകൊണ്ടു രാഘവൻ ആശ്രമത്തിലേക്കു സത്വരം നടന്നു. താനും സീതയും തമ്മിലുണ്ടായ സംഭാഷണവും, തന്നോടു് ഒടുവിൽ സീത പറഞ്ഞ ആ ഘോരമായ വാക്കുകളും ലക്ഷ്മണൻ രാമനെ ഗ്രഹിപ്പിക്കാതിരുന്നില്ല. എരിയുന്ന കരളോടുകൂടിയവനായ രാമൻ ആശ്രമപ്രദേശത്തെത്തിയതു്. അപ്പോൾ അവിടെ, രാവണനാൽ ചിറകററു ചാവാറായിക്കിടക്കുന്ന പർവ്വതതുല്യനായ ജടായുവെ കണ്ടു്, ആ കിടക്കുന്നതു രാക്ഷസനാണെന്നു ശങ്കിച്ചു രാമൻ ഉഗ്രകോപത്തോടെ വില്ലു വലിച്ചു ലക്ഷ്മണനോടുകൂടി ആ സ്ഥലത്തിൻെറ നേരെ പാഞ്ഞുചെന്നു. ഇങ്ങടുക്കുന്ന രാമലക്ഷ്മണന്മാരോടു "നിങ്ങൾക്കു ശുഭം ഭവിക്കട്ടെ" എന്നു് ആശംസിച്ചു. "ഞാൻ ദശരഥസഖാവായ ഗൃധ്രരാജാവാണ്" എന്നു് ആ തേജസ്വിയായ ജടായു പറഞ്ഞു. തങ്ങളുടെ അച്ഛൻെറ പേർ പറഞ്ഞ ഈ സത്വം ആരായിരിക്കാം എന്നു ശങ്കിച്ചുകൊണ്ടു് അവർ വില്ലു പിൻവലിച്ചു് അരികെ ചെന്നു നോക്കിയപ്പോൾ, ഇരുചിറകുകളും അററുപോയ ഒരു പക്ഷിയാണു കിടക്കുന്നതെന്നു കണ്ടു. സീതക്കുവേണ്ടി രാവണനാൽ ഞാൻ ഇങ്ങിനെ ഹതനായി എന്നു പറയുവാൻ മാത്രമേ മരണഗ്രസ്തനായ ജടായുവിന്നു കഴിഞ്ഞുള്ളു. രാവണൻ ഏതു ദിക്കിലേക്കാണു പോയതു്? എന്നു രാമൻ ചെയ്ത ചോദ്യത്തിന്നു ജടായു ഒന്നു തലയിളക്കുകമാത്രം ചെയ്തു. അതോടുകൂടി ആ ഗൃധ്രരാജാവു കഥാവശേഷനായി. പക്ഷീന്ദ്രൻെറ ഇംഗിതംകൊണ്ടു് രാവണൻ തെക്കോട്ടാണു പോയിരിക്കുന്നതെന്നു രാമൻ ഗ്രഹിച്ചു.

ആ പിതൃസഖാവിനെ പൂജിച്ചു മാനിച്ചതിൽപ്പിന്നെ, അവർ, ഉപകരണങ്ങളെല്ലാം ചിന്നിച്ചിതറിക്കിടക്കുന്ന ആശ്രമത്തിൽ പ്രവേശിച്ചു. കടങ്ങളുടഞ്ഞും, കുടുക്കമാർ ചുഴന്നും ആ ആശ്രമപദം ശൂന്യമായിക്കിടക്കുന്നു. വൈദേഹീവിയോഗത്താൽ ഘോരശോകാർത്തന്മാരായ അവർ ദണ്ഡകാരണ്യത്തിൽനിന്നു തെക്കോട്ടായി നടന്നു പോയി. ആ മഹാരണ്യത്തിൽക്കൂടി ആ പരന്തപന്മാർ സഞ്ചരിക്കുമ്പോൾ, ഒരിടത്തു്, മൃഗസംഘങ്ങൾ നാലു പാടും ഓടുന്നതു കാണുകയും, എരിഞ്ഞുപടരുന്ന കാട്ടുതീയാലെന്നപോലെ വനജന്തുക്കൾ ഘോരശബ്ദം പുറപ്പെടുവിക്കുന്നതു കേൾക്കുകയും ചെയ്തു. ഉടൻതന്നെ, മാർത്തട്ടിൽ ചുട്ടമിഴികളും, പെരുംവയറിൽ പെരുംവായയും ചേർന്നു്, മേഘപർവ്വതതുല്യനായി, ഘോരദർശനനായി മഹാഭുജനായ കബന്ധനെ അവിടെ കാണായിവന്നു. പെട്ടെന്നു് ആ രാക്ഷസൻ പാഞ്ഞുവന്നു ലക്ഷ്മണനെ പിടികൂടി. അങ്ങനെ രാക്ഷസൻ പിടിച്ചു്, അവന്റെ വായയിലേക്കു വലിച്ചുതുടങ്ങിയപ്പോൾ ദുഃഖിതനായ സൗമിത്രി ദീനനായി രാമനെ നോക്കി.

ലക്ഷ്മണൻ—ഹാ, എന്റെ അവസ്ഥ ഇതാ, ഇങ്ങിനെയായി! രാജ്യഭ്രംശം, താതമരണം, ദേവീഹരണം എന്നീ കഷ്ടപ്പാടുകൾക്കു പുറമെ എനിക്കു് ഈ ആപത്തും നേരിട്ടു. വൈദേഹിയോടുകൂടി ഭവാൻ അയോദ്ധ്യയിൽ ചെന്നു പിതൃപൈതാമഹമായ രാജ്യത്തെ ഭരിക്കുന്നതു് എനിക്കു് കാണുവാൻ യോഗമില്ല. അഭിഷേകകാലത്തു്, കാറകന്ന തിങ്കൾപോലെ

പരിലസിക്കുന്ന ഭവാന്റെ മുഖം ധന്യന്മാരല്ലാത്ത എന്നെപ്പോലെയുള്ള ദുർഭഗന്മാർ കാണുവാൻ കഴിയുമോ!

ഇവണ്ണം പലതും പറഞ്ഞു വിലപിക്കുന്ന ലക്ഷ്മണനെ, ഏതു വിപത്തിലും മനസ്സിളകാത്ത രാമൻ സാന്ത്വനം ചെയ്തു ധൈര്യപ്പെടുത്തി.

രാമൻ—ഏടോ, നരവ്യാഘ്രനായ ലക്ഷ്മണ, നീ ഒട്ടും വിഷമിക്കേണ്ട. ഞാനുള്ളപ്പോൾ ഈ രാക്ഷസൻ ജയിക്കയില്ല. ഇവന്റെ വലത്തുകൈ നീ ഉടൻ ഛേദിക്കുക. ഞാൻ ഇതാ ഇവന്റെ ഇടത്തുകൈ മുറിച്ചുകഴിഞ്ഞു.

അങ്ങിനെതന്നെ രാമൻ ചെയ്തു. ആ കബന്ധന്റെ ഇടത്തുകൈ, ഏറ്റവും മൂർച്ചകൂടിയ വാൾകൊണ്ട് എള്ളിൻതണ്ടെന്നപോലെ രാമൻ മുറിച്ചുതള്ളി. രാമൻപറഞ്ഞതുപോലെ ലക്ഷ്മണൻ ആ രാക്ഷസന്റെ വലത്തുകൈ തന്റെ കൈവാളാൽ ഛേദിച്ചു. എന്നിട്ട്, തന്റെ അരികെ നില്ക്കുന്ന രാമനെ നോക്കി, ആ കബന്ധന്റെ പള്ളയിൽ സൌമിത്രിതന്നെ ഊക്കോടെ ഒരു വെട്ടു കൊടുത്തു. അതോടുകൂടി ആ പെരുങ്കൂറ്റനായ രാക്ഷസൻ ചത്തു വീണു. ഉടനെ അവന്റെ ദേഹത്തിൽനിന്നു ദിവ്യദർശനനായ ഒരു പുരുഷൻ ആവിർഭവിച്ച് ആകാശത്തിലേക്കുയർന്ന് അവിടെ സൂര്യനെന്നപോലെ ജ്വലിച്ചുകൊണ്ടു നില്ക്കുന്നതു കാണായിവന്നു.

രാമൻ—ഭവാൻ ആരാണു, ഇഷ്ടമുണ്ടെങ്കിൽ, പറഞ്ഞാൽ കൊള്ളാം. ഈ സംഭവം വളരെ വിചിത്രവും ആ

ശ്ചര്യവുമായിട്ടാണ് എനിക്കു തോന്നുന്നതു്.

ആ ദിവ്യപുരുഷൻ പറഞ്ഞു—രാജാവേ, ഗന്ധൎവനായ വിശ്വാവസുവാണു ഞാൻ. വിപ്രശാപത്താൽ എനിക്കു് ഇങ്ങിനെ രാക്ഷസനായി ജനിക്കേണ്ടിവന്നു. ലങ്കാവാസിയായ രാവണരാജാവാണു സീതയെ അപഹരിച്ചിരിക്കുന്നതു്. ഈ വഴിക്കുതന്നെ ചെന്നു നിങ്ങൾ സുഗ്രീവനെ കാണുവിൻ. ആ വാനരേന്ദ്രൻ നിങ്ങളെ സഹായിക്കും. ഹംസം, കാരണ്ഡവം മുതലായ ജലപക്ഷികളാൽ ആകുലമായി, ശുദ്ധജലത്താൽ സമ്പൂൎണ്ണമായി, ഋശ്യമൂകപൎവ്വതത്തിന്റെ അരികെയുള്ള പമ്പാസരസ്സിൻകരയിൽ നാലു സചിവന്മാരോടു കൂടി സുഗ്രീവൻ വാഴുന്നുണ്ടു്. സുവൎണ്ണമാലാഭൂഷണനായ വാനരേന്ദ്രനായ ബാലിയുടെ സഹോദരനാണു് സുഗ്രീവൻ. ആ കപിപ്രവരനെ കണ്ടു് ഇണക്കിച്ചു് നിങ്ങളുടെ ദുഃഖഹേതു അറിയിക്കണം. ശീലഗുണം കൊണ്ടു നിങ്ങളോടു തുല്യനായ സുഗ്രീവൻ നിങ്ങൾക്കു സഹായം ചെയ്യും. രാവണന്റെ ആലയം ആ വാനരരാജാവിന്നറിയാം. എനിക്കു് ഇത്രമാത്രമേ പറയുവാനുള്ളു. ഭവാൻ ജാനകിയെ കാണും.

അനന്തരം ആ മഹാപ്രഭനായ ദിവ്യപുരുഷൻ അന്തൎദ്ധാനം ചെയ്തു. ഇതെല്ലാം കണ്ടും കേട്ടും പ്രവീരന്മാരായ ആ രാമലക്ഷ്മണന്മാർ ഏറ്റവും വിസ്മിതരായി. അവർ അവിടെനിന്നു പുറപ്പെട്ടു സീതാപഹരണത്താൽ ദുഃഖാൎത്തന്മാരായി നടന്നുകൊണ്ടു്, ആമ്പലും താമരയും തിങ്ങിനിറഞ്ഞ പമ്പാസരസ്സിന്നരികെ

എത്തി. അത്ഭുതോല്പന്ന കുളിർനറുമണത്താൽ ആ കാട്ടിലെങ്ങും വിശിഷ്ടമായിരിക്കുന്നു സുഖതരപ്പൂരടെ ഏററപ്പോൾ രാഘവൻ മനസ്സുകൊണ്ടു തന്റെ പ്രിയയെ പ്രാപിച്ചു. കാന്തയെ അനുസ്മരിച്ചു്, കാമബാണപീഡിതനായിത്തീർന്ന രാമൻ, മനസ്സുടഞ്ഞവൻ ആവതെ വിലപിച്ചു തുടങ്ങി.

ലക്ഷ്മണൻ—ഇത്തരം ഭാവഭേദം ഭവാനു് ഒരിക്കലും ഉണ്ടാവരുതു്. വൈദേഹിയുടെയും രാവണന്റെയും വൃത്താന്തം നാം ഇപ്പോൾ അറിഞ്ഞുവല്ലോ. ഇനി, ബുദ്ധികൊണ്ടും പൌരുഷംകൊണ്ടും ജാനകിയെ വീണ്ടെടുക്കുവാനാണു ഭവാൻ ശ്രമിക്കേണ്ടതു്. പർവ്വതത്തിന്മേൽ പാർക്കുന്ന ആ വാനരേന്ദ്രനായ സുഗ്രീവനെ നമുക്കു ചെന്നു കാണാം. ഞാൻ ഭവാന്റെ ശിഷ്യനായും ഭൃത്യനായും സഹായനായും നില്ക്കവേ, ഭവാനു് ആശ്വസിക്കാം.

ലക്ഷ്മണന്റെ ഈ സാന്ത്വനവാക്കുകളാൽ, രാമൻ സ്വസ്ഥതയെ പ്രാപിച്ചു്, മേലിൽ ചെയ്യേണ്ടതായ കാര്യങ്ങളിൽ ഏർപ്പെട്ടു. പമ്പാജലത്തിൽ കുളിച്ചു്, പിതൃതർപ്പണം ചെയ്തു് ആ വീരഭ്രാതാക്കന്മാരായ രാമലക്ഷ്മണന്മാർ നടകൊണ്ടു. ഫലമൂലവൃക്ഷങ്ങൾ നിറഞ്ഞ ഋഷ്യമൂകപർവ്വതത്തിൽ അവർ എത്തിയപ്പോൾ, അതിന്റെ മുകളിൽ വീരന്മാരായ അഞ്ചു വാനരന്മാർ സ്ഥിതിചെയ്യുന്നതു കണ്ടു. ആഗതന്മാരായ ഈ ഭ്രാതാക്കന്മാരെ തന്റെ അരികെ കൂട്ടിക്കൊണ്ടുവരുവാനായി, ഹിമാലയത്തോടൊത്ത മഹാകായനും, ബുദ്ധിമാനും, വാനരരേ

ണനും, തന്റെ സചിവന്മാരായ ഹനുമാനെ സുഗ്രീവൻ നിയോഗിച്ചു. രാമലക്ഷ്മണന്മാരും ഹനുമാനും തമ്മിൽ ഒട്ടൊന്നു സംഭാഷണങ്ങൾ ചെയ്തതിൽപ്പിന്നെ, അവർ സുഗ്രീവന്റെ മുമ്പിൽ ചെല്ലുകയും രാമസുഗ്രീവന്മാർ തമ്മിൽ സഖ്യമുണ്ടാകയും ചെയ്തു. തന്നെ രാവണൻ അപഹരിച്ചുകൊണ്ടുപോകുമ്പോൾ ജാനകി അഞ്ചു വാനരന്മാൎക്കിടയിൽ തന്റെ ദിവ്യവസ്ത്രത്തെ ഇട്ടുകൊടുക്കയുണ്ടായിട്ടുണ്ടല്ലൊ. ആ വസ്ത്രമെടുത്തു്, അതു കിട്ടിയതു് എങ്ങിനെയെന്നു പറഞ്ഞുകൊണ്ടു് സുഗ്രീവൻ രാമനു കൊടുത്തു. സുഗ്രീവൻ സീതയുടെ ഗതി അറിഞ്ഞിട്ടുതരുന്നതിനു ശരിയായ വിശ്വാസം നൽകുന്ന ആ വസ്ത്രം കണ്ടു ഉടനെ, ആ വാനരപ്രവരനായ സുഗ്രീവനെ ഭൂമിയിലെ കപികൾക്കെല്ലാം ഈശ്വരനായി രാമൻ സ്വയം അഭിഷേകം ചെയ്തു. യുദ്ധത്തിൽ താൻ ബാലിയെ കൊല്ലുമെന്നു രാമനും, വൈദേഹിയെ താൻ വീണ്ടെടുത്തുതരാമെന്നു സുഗ്രീവനും അന്നന്നോ അന്യോന്യം വിശ്വസിച്ചു് പ്രതിജ്ഞ ചെയ്യുകയുണ്ടായി. അതിൽപ്പിന്നെ, അവരെല്ലാവരും യുദ്ധകാംക്ഷികളായി കിഷ്കിന്ധയിലേക്കു പോയി. അവിടെ ചെന്നു സുഗ്രീവൻ ജലപ്രവാഹംപോലെ ഘോരശബ്ദം പുറപ്പെടുവിച്ചു. അതു ബാലിക്കു സഹിച്ചില്ല. ബാലി ഉടനെ സുഗ്രീവനെ പ്രഹരിക്കുവാൻ എഴുന്നേറ്റപ്പോൾ, അതു ചെയ്യരുതെന്നു താര തടുത്തു.

താര—സുഗ്രീവന്റെ ഈ ശബ്ദംകൊണ്ടു് ആ വാനരവീരൻ അന്യനെ ആശ്രയിച്ചു ബലവാനായിത്തീൎന്നി

ട്ടണമെന്നാണു ഞാൻ അറിയുന്നതു്. അതുകൊണ്ടു്, ഭവാൻ ഇപ്പോൾ പുറത്തു പോകേണ്ട.

താരാനാഥരൂപിയായ താര ഇങ്ങിനെ വിരോധിച്ചപ്പോൾ, അവളുടെ ഭർത്താവും, ഹേമമാലാഭൂഷണനും വാനരേന്ദ്രനുമായ ബാലി ഇങ്ങിനെ ചോദിച്ചു:—

“നീ ജ്ഞാനത്തിന്റെ ശക്തികൊണ്ടു് സർവ്വഭൂതങ്ങളുടെയും സ്ഥിതിഗതികൾ അറിയുന്നവളാണല്ലോ. എന്റെ ഈ ഭ്രാതാവു് ആരെ ആശ്രയിച്ചിട്ടാണു് ഇപ്പോൾ ഇങ്ങു വന്നിരിക്കുന്നതെന്നു നീ പറയുക.

പ്രാജ്ഞയും താരേശപ്രഭാവതിയുമായ താര ഒട്ടു നേരം ചിന്തിച്ചു നോക്കീട്ടു സത്യം കണ്ടുപിടിച്ചു.

താര—അല്ലയോ, കപീശ്വരാ, ദശരഥപുത്രനും മഹാസത്വനുമായ രാമൻ തന്റെ ഭാര്യയെ അന്യൻ അപഹരിക്കയാൽ, ആ സതിയെ അന്വേഷിച്ചു സഞ്ചരിക്കവേ, സുഗ്രീവനെ കണ്ടു്, അവർ പരസ്പരം മിത്രങ്ങളായിത്തീർന്നിട്ടുണ്ടു്. സുഗ്രീവന്റെ മിത്രാമിത്രങ്ങൾ രാമന്റെയും, രാമന്റെ മിത്രാമിത്രങ്ങൾ സുഗ്രീവന്റെയുമായി കരുതേണമെന്നു് അവർ തമ്മിൽ കരാറുചെയ്തിരിക്കുന്നു. രാമന്റെ ഭ്രാതാവും സുമിത്രാപുത്രനുമായ ലക്ഷ്മണൻ മേധാവിയും അപരാജിതനുമാണു്. ആ മഹാബാഹു കാര്യങ്ങൾ നടത്തുവാനായി മുൻകടന്നു നില്ക്കുന്നുണ്ടു്. മൈന്ദൻ, ദ്വിവിദൻ, വായുപുത്രനായ ഹനുമാൻ, ഋക്ഷരാജാവായ ജാംബവാൻ എന്നീ മന്ത്രികളും സുഗ്രീവനെ സഹായിക്കുന്നു. അവരെല്ലാവരും ബുദ്ധിമാന്മാരും, മഹാത്മാക്കളും മഹാബലന്മാരുമാണു്.

ഇക്കാൎയ്യമെല്ലാം ഭവാൻ ഇപ്പോൾ നല്ലവണ്ണം ഓൎക്കേണ്ടിയിരിക്കുന്നു. രാമന്റെ ബലത്തേയും വീൎയ്യത്തേയും ആശ്രയിച്ച് ഇടഞ്ഞുവന്നിരിക്കുന്ന സുഗ്രീവനോട് ഭവാൻ ഏകനായി എതിൎത്തുചെന്നു നശിക്കരുതു്.

താര പറഞ്ഞ ഈ ഹിതവാക്കുകൾ ആ കപീശ്വരൻ കൈക്കൊണ്ടില്ല. അവൾക്ക് സുഗ്രീവനിലാണു രാഗമെന്നു ശങ്കിച്ചു ബാലിക്ക് ഈൎഷ്യയാണുണ്ടായതു്. താരയെ ശകാരിച്ചിട്ട്, ഗുഹവിട്ടു പുറത്തേക്കു വന്നു യുദ്ധത്തിന്നായി ബാലി, മാല്യവാൻമലയുടെ അരികെ പോരിന്നു വിളിച്ചു നില്ക്കുന്ന സുഗ്രീവന്റെ മുമ്പിൽ ചെന്നു.

ബാലി—നീ ഇതിൻമുമ്പ് പലകുറി എന്നോടെതിൎത്ത്, ജീവനിൽ കൊതിയോടെ തോറ്റോടിപ്പോയിട്ടില്ലയോ? എന്റെ ജ്ഞാതിയാണു നീ എന്നു കരുതിയാണ്, അന്നൊക്കെയും ഞാൻ നിന്നെ വിട്ടയച്ചതു്. ഇപ്പോൾ നീ സ്വയം മരിക്കുന്നതിന്നു് ഇത്ര ബദ്ധപ്പെട്ടു വന്നതെന്തിന്നോ?

ഇതിന്നു സുഗ്രീവൻ അവസരത്തെ രാമനെ ഓൎമ്മിപ്പിച്ചുകൊണ്ടു് ഭ്രാതാവിനോടു യുക്തിപൂൎവ്വം മറുവടിപറഞ്ഞു്:—

"രാജാവേ, ഭവാൻ എന്റെ രാജ്യത്തേയും ഭാൎയ്യയേയും അപഹരിച്ചിരിക്കവേ, ഇനി എന്റെ ജീവിതത്തിന്നു് എന്തു വിലയാണുള്ളതെന്നു ചിന്തിച്ചിട്ടാണു ഞാൻ ഇപ്പോൾ ഭവാനോട് എതിൎക്കുവാൻ വന്നതു്.

ഈ ചോദ്യോത്തരാനന്തരം ബാലിസുഗ്രീവന്മാർ തമ്മിൽ യുദ്ധം തുടങ്ങി. ശിലകളും, സാലം, താലം മുതലായ വൃക്ഷങ്ങളേയും കൊണ്ട് അവർതമ്മിൽ തിരിച്ചും മറിച്ചും അടിച്ചു. ഇരുവരും വീണതങ്ങും എതിർത്തു ചാടിയും കെട്ടിമറിഞ്ഞും കൊണ്ട് അടിച്ചും ഇടിച്ചും പൊരുതി. നഖങ്ങളും ദന്തങ്ങളും, പ്രയോഗിച്ച് ഇരുവരുംഏറിഞ്ഞു കിരി രക്തത്തിൽ മുങ്ങിയപ്പോൾ, ആ വീരന്മാർ, നിറയെ പൂത്ത മുരുക്കുകൾപോലെ ശോഭിച്ചു. കൂടികലർന്നു കൊണ്ടുള്ള ആ യുദ്ധത്തിൽ അവരെ പ്രത്യേകം പ്രത്യേകം തിരിച്ചറിയുവാൻ കഴിയാതിരുന്നതുകണ്ട് സുഗ്രീവന്റെകഴുത്തിൽ ഹനുമാൻ ഒരു പൂമാല ചാർത്തിക്കൊടുത്തു. കണ്ഠത്തിൽ മാലചേർത്ത ആ ശ്രീമാനായ വീരൻ, മേഘമാലയോടുകൂടിയ മലയമഹാപർവ്വതംപോലെ കാണായിവന്നു. ഈ ചിഹ്നത്താൽ യുദ്ധത്തിൽ സുഗ്രീവനെ വേർതിരിച്ചു കണ്ടപ്പോൾ മഹാധനുഷ്മാനായ രാമൻ തന്റെ ശ്രേഷ്ഠചാപമെടുത്ത് ബാലിയെ ലക്ഷീകരിച്ച് അമ്പു തൊടുത്തുവിട്ടു. അപ്പോഴുണ്ടായ ചെറുഞാണൊലി വജ്രധ്വനിപോലെ മുഴങ്ങി. പെട്ടെന്ന് അസ്ത്രമേല്ക്കുകയാൽ ബാലി നടുങ്ങിപ്പോയി. വക്ഷസ്സു പിളർന്ന ആ വാനരവീരൻ ചോര കക്കിക്കൊണ്ടു നില്ക്കവെ രാമലക്ഷ്മണന്മാർ വെളിപ്പെട്ടു മുമ്പിൽവന്നു നിന്നു. തെറ്റു ചെയ്യാത്ത തന്നെ ഇങ്ങിനെ ഒളിവിൽ അമ്പെയ്തു പിളർന്നതിനെപ്പറ്റി രാമനെ നിന്ദിച്ചുകൊണ്ടു ബാലി മറിച്ചുവീണു. താരാപതിയായ ചന്ദ്രനെപ്പോലെ കാന്തിമിന്നുന്ന ബാലി മൃതനായി വീണുകിടക്കുന്നതു

താര കരഞ്ഞു. ബാലി മരിക്കയാൽ കിഷ്കിന്ധയും, ഭർത്താവു് മരിക്കയാൽ താരേശരൂപിയായ താരയും സുഗ്രീവന്റേതായിവന്നു. ധീമാനായ രാമനാവട്ടെ, സുഗ്രീവനാൽ നിഷേവിതനായി മാല്യവാന്റെ മുകളിൽ ശോഭനപ്രദേശത്തു് നാലുമാസം മുഴുവൻ പാർത്തു.



## രാമായണം: നാലാംഖണ്ഡം.

കാമവിവശനായ രാവണൻ ലങ്കാപുരിയിൽ ചെന്നു്, അശോകവനത്തിന്നരികെ, താപസന്മാരുടെ ആശ്രമംപോലെ ശോഭിക്കുന്ന ഭവനത്തിൽ സീതയെ പാർപ്പിച്ചു. ഭർത്തൃചിന്തയാൽ മെലിഞ്ഞുതളർന്ന ആ കൃശാംഗി താപസീവേഷം ധരിച്ചു്, ഉപവാസങ്ങൾ അനുഷ്ഠിച്ചു തപോനിഷ്ഠയോടെ, ഫലമൂലങ്ങൾ മാത്രം ഭുജിച്ചു് ആ ദുഃഖമയമായ ഭവനത്തിൽ നാൾകഴിച്ചുവന്നു. ഈ വിശാലാക്ഷിയുടെ രക്ഷയ്ക്കായി ആ രാക്ഷസാധിപൻ രാക്ഷസിമാരെ നിയോഗിച്ചു. കുന്തം, വാൾ, ശൂലം, വെണ്മഴു, കത്തി, കൊള്ളി എന്നീ ആയുധങ്ങളോടുകൂടിയാണു് ആ രാക്ഷസസ്ത്രീകൾ സീതയെ നോക്കിക്കൊണ്ടിരുന്നതു്. ഇരുകണ്ണി, മുക്കണ്ണി, നെററിക്കണ്ണി, നെടുനാക്കി, ഇല്ലാനാക്കി, മുമ്മുലച്ചി, കാതരാലി, മുപ്പിച്ചി, കാറക്കണ്ണി—ഇങ്ങിനെയും ഇതുപോലെയുമുള്ള രാക്ഷസിമാർ എരിതീമിഴിയോടും, കട്ടകത്തലമുടിയോടുംകൂടി രാ

അവിടെനിന്നു പോയി. ആ സംഘം അകന്നതിൽപ്പിന്നെ, ധർമ്മജ്ഞയും പ്രിയവാദിനിയുമായ ത്രിജടയെന്ന രാക്ഷസി വൈദേഹിയെ സാന്ത്വനം ചെയ്തു.

ത്രിജട—സീതേ, ദേവിയുടെ സഖിയെപ്പോലെ ആകുന്നു ഞാൻ. ദേവി എന്നെ വിശ്വസിച്ചു ഞാൻ പറയുന്നതു കേട്ടാലും. ദേവി ഒന്നുകൊണ്ടും പേടിക്കേണ്ട. വൃദ്ധനും, മേധാവിയും, രാമന്റെ ഹിതത്തെ എപ്പോഴും അന്വേഷിച്ചുകൊണ്ടിരിക്കുന്ന രാക്ഷസപുംഗവനുമായ അവിന്ധ്യൻ ദേവിയുടെ കാര്യങ്ങളൊക്കെയും എന്നോടു പറഞ്ഞിട്ടുണ്ട്. ദേവിയെ ആശ്വസിപ്പിക്കയും പ്രസാദിപ്പിക്കയും ചെയ്തു ദേവിയോടു പറയുവാനായി അവിന്ധ്യൻ എന്നെ ഏല്പിച്ചിട്ടുള്ള വൃത്താന്തം ദേവി കേട്ടാലും. "ദേവിയുടെ ഭർത്താവു ലക്ഷ്മണനാൽ അനുഗതനായി, കുശലിയായി വർത്തിക്കുന്നുണ്ട്. ആ ശ്രീമാനായ മഹാബലൻ ഇന്ദ്രനോടൊപ്പം തേജസ്സുവളർന്ന വാനരരാജാവായ സുഗ്രീവനോട് ഇയ്യിടെ സഖ്യം ചെയ്തിട്ടു ദേവിക്കായി യത്നിച്ചുതന്നെ വരുന്നു. ഏടോ, ഭീരു, ലോകം മുഴുവൻ നിന്ദിക്കുന്ന ഈ രാവണനെ നീ പേടിക്കേണ്ട. നളകൂബരശാപംകൊണ്ടാണു നിന്നെ ദ്രോഹിക്കാതെ രാവണൻ ഇങ്ങിനെ രക്ഷിച്ചുവരുന്നതു്. നളകൂബരന്റെ കാമിനിയും, ആ നിലയിൽ തന്റെ സ്നുഷയുമായ രംഭയെ ഈ പാപി കെടുക്കുവാൻ മുതിരുകയാൽ, അപ്പോഴുണ്ടായ ശാപംകൊണ്ടു് ഈ രാക്ഷസരാജാവു തനിക്കു വശപ്പെടാത്ത പരസ്ത്രീകളെ ബലാൽ പ്രാപിക്ക

ന്നതിന്നു ശക്തനല്ലാത്ത ജിതേന്ദ്രിയനായിട്ടുണ്ട്. ഭവതിയുടെ ഭർത്താവു സൌമിത്രിയോടുകൂടി സുഗ്രീവനാൽ രക്ഷിതനായി ഉടൻ ഇവിടെ വരികയും, ആ ധീമാൻ ഭവതിയെ മോചിപ്പിക്കയും ചെയ്യും. അനിഷ്ടശംസനങ്ങളും മഹാഘോരങ്ങളുമായ സ്വപ്നത്തെ ഞാൻ കാണുകയുണ്ടായി. പൌലസ്ത്യകുലത്തിന്റെ ഘാതകനായ ഈ ദുർബുദ്ധി നശിക്കാറായിയെന്നാണ് ആ സ്വപ്നത്തെ സൂചിപ്പിക്കുന്നതു്. ഈ രാവണനിശാചരൻ ദുഷ്ടാത്മാവും ക്ഷുദ്രകർമ്മാവുമാണ്. സ്വഭാവത്താലും ശീലദോഷത്താലും ഈ രാവണൻ സർവ്വഭയവർദ്ധനനാണ്. കാലചോദിതനായ ഈ ലങ്കാധിപൻ സർവ്വദേവന്മാരെയും പിണക്കിയിരിക്കുന്നു. ഇങ്ങിനെയുള്ള ഈ പാപാത്മാവു നശിക്കാറായിരിക്കുന്നതു ഞാൻ സ്വപ്നത്തിൽ കണ്ടു. രാവണൻ തലമുടി മുഴുവൻ കളഞ്ഞതു്, എണ്ണ തേച്ചു, ചെളിയിൽ മുങ്ങുന്നതും, പിന്നീടു്, കഴുതകളെ പൂട്ടിയ തേരിൽ കയറി ചാഞ്ചാടി നില്ക്കുന്നതും ഞാൻ സ്വപ്നത്തിൽ കാണുകയുണ്ടായി. കുംഭകർണ്ണൻ മുതലായവർ തലമുടിയഴിച്ചിട്ട നഗ്നന്മാരായി, ചോകന്ന പൂക്കളണിഞ്ഞു്, ചോകന്ന കുറിക്കൂട്ടു ചാർത്തി തെക്കോട്ടേക്കു പോകുന്നതും ഞാൻ കണ്ടു. വെൺകൊറ്റക്കുടയോടും, വെൺതലപ്പാവോടും, വെൺപൂക്കളും, വെൺകുറിക്കൂട്ടും ചാർത്തി വെണ്മലയിന്മേൽ വിഭീഷണൻ കയറിനില്ക്കുന്നു. ആ ധർമ്മാത്മാവിനോടൊപ്പംതന്നെ വെൺപൂക്കളും വെൺകുറിക്കൂട്ടും ചാർത്തിയ നാലു മന്ത്രിമാർ ആ വെൺമലയിൽ അദ്ദേഹത്തെ ചുഴന്നുകൊണ്ടു നി

ല്ലുന്നതും, വിഭീഷണനും തന്റെ ആ മന്ത്രിമാരും അങ്ങളെ മഹാഭയത്തിൽനിന്നു മോചിപ്പിക്കുന്നതും ഞാൻ കണ്ടിരിക്കുന്നു. രാമന്റെ അസ്ത്രങ്ങൾ കടൽ ചുഴന്നു ഭൂമി മുഴുവൻ വ്യാപിച്ചിരിക്കുന്നതും, രാഘവന്റെ ക്ഷാത്ര വ്യ യശസ്സുകൊണ്ടു ഭൂമിയെ മുഴുവൻ നിറച്ചിരിക്കുന്നതും ഞാൻ സ്വപ്നത്തിൽ കണ്ടിട്ടുണ്ട്. ആ ഘടിസംഖ്യയത്തിന്മേൽ, മധുപായസം ഭുജിച്ചുംകൊണ്ടു, നാലുപാടും ദഹിപ്പിക്കമാറു നോക്കി നില്ക്കുന്ന നിലയിലാണു ലക്ഷ്മണനെ ഞാൻ കണ്ടതു്. മെയ്യാകെ ചോരയണിഞ്ഞു കരഞ്ഞുംകൊണ്ടു ദേവി പലകുറി വടക്കോട്ടു പോകുന്നതും ഞാൻ കണ്ടു. അതുകൊണ്ടു്, ദേവി, ഒട്ടും വൈകാതെ ഭർത്താവിനോടു ചേർന്നു സന്തോഷിക്കും. ഭ്രാതാവോടുകൂടിയ രാഘവനെ ദേവി ഉടൻതന്നെ കാണുമെന്നു ധൈര്യപ്പെട്ടു കാത്തിരുന്നുകൊള്ളുക."

ഉണ്ണിമാൻകണ്ണാളായ വൈദേഹിക്കു ത്രിജട പറഞ്ഞതെല്ലാം കേട്ടപ്പോൾ, കൈവിട്ടുപോയ ആശ തിരിച്ചുകിട്ടുകയാൽ, ഭർത്താവിനെ കാണുവാൻ കൊതിപെരുകി. ഇത്രയുമായപ്പോഴേക്കും, വെളികളും, ദാരുണകളുമായ പിശാചികൾ മടങ്ങിവന്നു, മുൻപോലെ സീതയെ ചുഴന്നിരുപ്പായി.

ഇപ്രകാരം, രാക്ഷസികൾക്കിടയിൽ ഭർത്തൃശോകാർത്തയായ ആ പതിവ്രത മലിനവസ്ത്രയായി, മംഗലസൂത്രഗതമായ മണി മാത്രം ചമഞ്ഞു്, ദീനയായി കരഞ്ഞുംകൊണ്ടു ശിലാതലത്തിന്മേൽ സ്ഥിതിചെയ്യവേ, കാമബാണങ്ങളേറ്റു് ആർത്തനായ്ച്ചമഞ്ഞ രാവണൻ അ

ശോകവനത്തിൽ പ്രവേശിച്ചു. ദേവദാനവഗന്ധർവ്വന്മാർ, യക്ഷകിംപുരുഷന്മാർ മുതലായവരെയൊക്കെയും അജിതനായ രാവണൻ കന്ദർപ്പനാൽ പീഡിതനായിത്തീർന്നുപോയി. ആ ശ്രീമാൻ ദിവ്യവസ്ത്രം ധരിച്ചു, രത്നകനകാഭരണങ്ങളും അലങ്കരിച്ചു. മുടിയിൽ വിചിത്രമാല്യങ്ങളും അണിഞ്ഞു, മൂർത്തിമത്തായ വസന്തത്തെപ്പോലെ പരിശോഭിച്ചു. എന്നാൽ, ആ രാക്ഷസൻ ഇപ്രകാരം മോടിപെട്ടു ചമഞ്ഞിട്ടും കല്പനതപോലെ കമനീയതയൊന്നല്ലാ കാണായിവന്നതു്. ആ ദശഗ്രീവൻ വിഭൂഷിതനായിട്ടും ശ്മശാനത്തിലെ ചൈത്യവൃക്ഷംപോലെ ഭയങ്കരാകൃതിയാകയാണ ചെയ്തതു്. ഈ വേഷത്തിൽ ആ നിശാചരൻ തനുമദ്ധ്യയായ സീതയെ രോഹിണിയെ ശനിയെന്നപോലെ നോക്കിനിന്നു. എന്നിട്ടു മാൻപേടയെന്നപോലെ പേടിച്ചു വിറച്ചുനില്ക്കുന്ന ആ അബലയായ സുശ്രോണിയെ മന്മഥനാൽ മനസ്സുടഞ്ഞ രാവണൻ പേർവിളിച്ചുകൊണ്ടു് ഇങ്ങിനെ പറഞ്ഞു:—

“എടോ, സീതേ, സപത്നജിത്താവിനെ ഭവതി ചെയ്യുന്ന ഈ അനാഗ്രഹം ഇത്രയുംകൊണ്ടു മതിയാക്കുക. ഇനി, തന്വംഗിയായ ഭവതി ഈ എന്നിൽ പ്രസാദിക്കയാണ വേണ്ടതു്. ചാന്തും ചിന്തുമാറു ചമഞ്ഞു തെളിയുവാൻ ഭവതി ഇനിയൊട്ടും വൈകിക്കേണ്ട. വിശിഷ്ടവസ്ത്രങ്ങളും ദിവ്യാഭരണങ്ങളും ചാർത്തി, എടോ, വരാരോഹേ, ഭവതി എന്നെ ഭജിച്ചാലും! എനിക്കുള്ള സർവ്വനാരികളിലുംവെച്ചു വരവർണ്ണിനിയായ ഭവതി ഉത്തമയായി ശോഭിക്കട്ടെ. ദേവകന്യകകളും ഗന്ധർവ്വസ്ത്രീകളും, ദാനവ

യോഷിത്തുകളും, ദൈത്യാംഗനകളും എനിക്കുണ്ടെന്നു ഭവതിക്ക് അറിയാമല്ലോ. അവർ പുറമെ, പതിനാലുകോടി പിശാചങ്ങളും എന്റെ ചൊല്പടിക്കു നില്ക്കുന്നുണ്ട്. ഭീകരകർമ്മചഞ്ചുക്കളാരും, മനുഷ്യഭക്ഷകരുമായി ഇരുപത്തെട്ടുകോടി രാക്ഷസന്മാരും എഴുപത്തിനാലുകോടി യക്ഷന്മാരും എന്റെ വചനകാരികളായി ജീവിച്ചുവരുന്നു. ഇവരിൽ, എന്റെ ഭ്രാതാവായ ആ ദേവധനാധ്യക്ഷന്റെ കീഴിൽ വളരെ ചുരുക്കംപേർ മാത്രമേയുള്ളു. എന്റെ ഭ്രാതാവിനെയെന്നപോലെ തന്നെ, എന്നെയും ഗന്ധർവ്വാംഗനകളും അപ്സരോരത്നങ്ങളും മദ്യപാനസമ്മേളനത്തിൽ ചെന്നു പരിചരിക്കാറുണ്ട്. ഞാനും വിപ്രർഷിയായ സാക്ഷാൽ വിശ്രവസ്സിന്റെ പുത്രനാണെന്ന വാസ്തവം കൂടിയും ഭവതി ഓർക്കേണ്ടതാണ്. ലോകപാലന്മാരിൽ അഞ്ചാമനെന്ന നിലയിൽ എന്റെ കീർത്തി സർവ്വത്ര പരന്നിരിക്കുന്നു. ഏടോ, ഭാവിനി, പലതരം ദിവ്യൈശ്വര്യങ്ങളും, ദിവ്യപാനങ്ങളും ദേവേന്ദ്രനെന്നപോലെ എനിക്കുണ്ട്. ഇതിനെല്ലാമുള്ള ഞാൻ ഭവതിയെ ആശ്രയിച്ചുനില്ക്കവെ, സുശ്രോണിയും, വരമോഹവുമായ ഭവതി എന്തിനാണു കാട്ടിൽ വാണു കഷ്ടപ്പെടുവാൻ പോകുന്നത്? ഭവതിക്കുള്ള ആ ദുഷ്കർമ്മഫലം ഇന്നോടെ അവസാനിക്കട്ടെ. മണ്ഡോദരിയെന്നപോലെ ഭവതിയും എന്റെ ഭാര്യയായി വാഴുക.''

രാവണന്റെ ഈ പ്രാർത്ഥന കേട്ടു ശുഭാനനയായ വൈദേഹി മുഖം തിരിച്ചുകളഞ്ഞു. ഏറ്റവും അവശമായി എപ്പോഴും ചൊരിയുന്ന കണ്ണീർത്തോടാൽ വീ

മാനസങ്ങളെ ആമോദിപ്പിച്ചുകൊണ്ടും, ഭർത്താവിനെ ദൈവതമായി കരുതിക്കൊണ്ടും നാൾകഴിക്കുന്ന ആ ബാല, തൻ്റെയും രാവണൻ്റെയും ഇടയ്ക്കായി ഒരു പുല്ല് എടുത്തിട്ട് അതിനെ നോക്കിക്കൊണ്ടാണ് ആ ക്ഷുദ്രനിശാചരനു മറുപടി കൊടുത്തതു്.

ഹേ, രാക്ഷസപുംഗവ, ഭവാൻ ഇങ്ങിനെ വിഷമപൂർണ്ണം പറയുന്നതു ഭാഗ്യഹീനയായ ഞാൻ പല കുറി കേട്ടുകഴിഞ്ഞു. ശ്രീമാനായ ഭവാനു കല്യാണമുണ്ടാകേണ്ടതിന്നു ഈ അശുഭവിചാരത്തിൽ മനസ്സു ചെലുത്താതിരിക്കയാണു ചെയ്യേണ്ടതു. ഭവാനു ശുഭമുണ്ടാകുവാനാണു ഞാൻ എന്നും പ്രാർത്ഥിക്കുന്നതു്. പരദാരമാണു ഞാൻ എന്നു ഭവാൻ ഓർക്കണം. എന്നും പാതിവ്രത്യനിഷ്ഠയോടുകൂടിയ ഞാൻ അന്യർക്കാർക്കും ഒരിക്കലും ലഭ്യയല്ല. ഈ സ്ഥിതിക്കു ഭവാൻ എന്തിനാണ് ഈ വൃഥാ പ്രയത്നമെല്ലാം ചെയ്യുന്നതു്? കൃപണയായ ഒരു മനുഷ്യയെ ഭാര്യയായി നേടുന്നതുകൊണ്ടു രാക്ഷസേന്ദ്രനായ ഭവാനു് എന്തുപയോഗമാണുള്ളതു്? വശംവദയാവാത്തവളെ ബലാൽ പ്രാപിക്കയെന്നാണെങ്കിൽ അതിൽ എന്തു പ്രീതിയാണുണ്ടാകുക? ഇതൊന്നുമോർക്കാതെ ഈ പതിവ്രതയായ പരദാരങ്ങളിൽ ഭവാൻ മനസ്സു ചെലുത്തുന്നതു് ഒട്ടും ശോഭനമല്ല. ബ്രഹ്മപുത്രനും പ്രജാപതിതുല്യനുമായ വിപ്രനാണല്ലോ ഭവാൻ്റെ അച്ഛൻ. ഭവാനാകട്ടെ, ലോകപാലതുല്യനാണ്. എന്നിട്ടും, ഭവാൻ ധർമ്മത്തെ രക്ഷിക്കാത്തതു് എന്തുകൊണ്ട്? രാജരാജനും മഹേശ്വരസഖാവുമായ ആ ധനേശ്വരൻ ഭവാൻ്റെ സ്വന്തം

ഭ്രാതാവാണെന്നു് ഈ രാവണൻ കരുതുമ്പോൾ കൂടി നന്നമാകാറില്ലയോ?"

ഇതിലധികമൊന്നും പറയുവാൻ ജാനകിക്കു കഴിഞ്ഞില്ല. ആ തന്വംഗി, തന്റെ മുഖം മാത്രമല്ല, ശിരസ്സു മുഴുവൻ ചേലയാൽ മറച്ച്, വക്ഷോജങ്ങൾ കല്പത്തെ മാറ്റ് ഉറക്കെ കരഞ്ഞുതുടങ്ങി. ഇങ്ങിനെ കരഞ്ഞുകൊണ്ടു നില്ക്കവേ, ആ ഭാമിനിയുടെ നീണ്ടിരുണ്ടു മിനുത്ത ആ കുഴലിൽ വെച്ച തലമുടി കരിമ്പാമ്പെന്നപോലെ കാണായിവന്നു. സീതയിൽനിന്നു പുറപ്പെട്ട ആ ഏററവും നിഷ്ഠുരമായ മറുപടി കേട്ടിട്ടും ദുർബുദ്ധിയായ രാവണൻ അടങ്ങിയില്ല.

"എടോ, സീതേ, മന്മഥൻ എന്റെ അംഗങ്ങളെ മുഴുവൻ വേദനിപ്പിക്കുന്നുണ്ടെങ്കിലും, സുശ്രോണിയും ചാരുഹാസിനിയുമായ ഭവതി എന്നെ കാമിക്കുന്നില്ലെങ്കിൽ, ഞാൻ ഭവതിയെ തൊടുകയില്ല. ഞങ്ങൾക്ക് ആ ഭാഗ്യഹതനായ മനുഷ്യനാണു രാമനെന്നിരുന്നിട്ടും, അവനിൽത്തന്നെയാണു ഭവതിയുടെ മനസ്സ് ഇന്നും ഇണങ്ങിനില്ക്കുന്നതെങ്കിൽ, അതിന് എതിരായി ഞാൻ എന്തൊന്നാണു ചെയ്യേണ്ടതു!"

ഇങ്ങിനെ രാക്ഷസശ്രേഷ്ഠനായ രാവണൻ ജനകാത്മജയായ സീതയോടു പറഞ്ഞിട്ട് അന്തർദ്ധാനം ചെയ്തു് ഇഷ്ടമുള്ളിടത്തേക്കു പോയി. ശോകാർത്തയായ വൈദേഹിയാവട്ടെ, രാക്ഷസികളാൽ പരിവാരിതയും, ത്രിജടയാൽ സേവിതയുമായി അവിടെത്തന്നെ വസിച്ചു.

---

വിചാരിക്കുന്നതു്. ആ മൂഢൻ ഇന്നു് ഈ സ്ഥിതിയിലായതു് എങ്ങിനെയാണെന്നു് ഓൎക്കുന്നില്ല. തന്റെ പ്രതിജ്ഞയെ തീൎച്ചയായും രക്ഷിക്കേണ്ടതാണെന്ന ബോധവും സുഗ്രീവനില്ലെന്നു തോന്നുന്നു. ഉപകാരം ചെയ്തു ഈ എന്നെത്തന്നെ അല്പബുദ്ധിമൂലം അവഗണിച്ചു്, കൎത്തവ്യകൎമ്മം ചെയ്യാതെ, കാമസുഖത്തിൽ മനസ്സു മുഴുകി, അങ്ങിനെ കഴികയാണു സുഗ്രീവൻ ചെയ്യുന്നതെങ്കിൽ, ആ വാനരനെ ബാലി പോയ വഴിക്കുതന്നെ നീ അയച്ചേക്കുക. അഥവാ, ആ കപിശ്രേഷ്ഠൻ നമ്മുടെ കാൎയ്യത്തിൽത്തന്നെ പരിശ്രമിച്ചുകൊണ്ടിരിക്കയാണു ചെയ്യുന്നതെങ്കിൽ, ആ കൃതജ്ഞശാലി, ഒട്ടും വൈകാതെ ഇവിടെ കൂട്ടിക്കൊണ്ടുവരണം."

ജ്യേഷ്ഠവാക്യത്തെ അനുസരിച്ചു്, ജ്യേഷ്ഠഹിതംപോലെ പ്രവൎത്തിക്കുന്നവൻ എപ്പോഴും സന്നദ്ധനായ ലക്ഷ്മണൻ, ജ്യേഷ്ഠൻ പറഞ്ഞതുകേട്ടു് അമ്പും വില്ലുമെടുത്തു് ഉടൻ പുറപ്പെട്ടു്, കിഷ്കിന്ധാപുരത്തിൽ ചെന്നു തടങ്ങലൊന്നും കൂടാതെ അകത്തു കടന്നു. ക്രുദ്ധനായിട്ടാണു ലക്ഷ്മണന്റെ വരവെന്നു വാനരേന്ദ്രൻ അറിഞ്ഞു്, വിനീതനായി, ഭാൎയ്യമാരോടുകൂടി അരികെ ചെന്നു് ആ രഘുവീരനെ അൎഹതപോലെ സല്ക്കരിച്ചു പൂജിച്ചു സംപ്രീതനാക്കി. ആ സൽക്കാരം കൈക്കൊണ്ടതിൽപ്പിന്നെ, ലക്ഷ്മണൻ ഒട്ടും ഭയംകൂടാതെ രാമവാക്യത്തെ സുഗ്രീവനെ ഗ്രഹിപ്പിച്ചു. അതെല്ലാം ഒട്ടൊഴിയാതെ കേട്ടു ഭൃത്യജനങ്ങളോടുകൂടി ആ വാനരാധിപനായ സുഗ്രീവൻ കൈകൂപ്പി വണങ്ങിനിന്നു്, നയോത്തമനായ ലക്ഷ്മണനിൽ സംപ്രീതനായി മറുപടികൊടുത്തു.

"ഹേ, ലക്ഷ്മണ, ഞാൻ ദുർബുദ്ധിയോ, കൃതഘ്നനോ, നിർദ്ദയനോ അല്ല. സീതാന്വേഷണകാര്യത്തിൽ ഞാൻ പ്രയത്നിച്ചുവരുന്നതു എന്തെല്ലാമാണെന്നു ഭവാൻ കേട്ടാലും! വിനീതന്മാരായ വാനരന്മാരെ ഞാൻ സർവ്വദിക്കിലേക്കും അയച്ചുകഴിഞ്ഞിരിക്കുന്നു. തിരിച്ചുവരുന്നതിലേക്ക് ഒരുമാസം മാത്രമേ ഞാൻ അവർക്കു കാലാവധി കൊടുത്തിട്ടുള്ളു. വനങ്ങൾ, പർവ്വതങ്ങൾ, നദികൾ, പുരങ്ങൾ, ഗ്രാമങ്ങൾ, നഗരങ്ങൾ, ആകരങ്ങൾ എന്നിവിടങ്ങളിലെല്ലാം ശരിയായി തെരഞ്ഞുനോക്കുന്നതിന് അവർതന്നെയാണ് സമർത്ഥന്മാർ. ഒരുമാസം കൊണ്ട് ചെയ്തുതീർക്കുവാൻ ഏല്പിച്ച കാര്യത്തെ അഞ്ചുദിവസംകൊണ്ടു നിർവ്വഹിക്കുന്നതിന് അവർക്ക് കെല്പുണ്ട്. അവരെല്ലാവരും തിരിച്ചുവരുമ്പോൾ ഭവാന് രാമനോടുകൂടി ഏറ്റവും പ്രിയംകൂടിയ വാക്യം തീർച്ചയായും കേൾക്കായിവരും."

ധീമാനായ സുഗ്രീവൻ ഇത്രയും പറഞ്ഞപ്പോൾ, ലക്ഷ്മണൻ രോഷം വെടിഞ്ഞു മനസ്സു തെളിഞ്ഞ് ആ വാനരേന്ദ്രനെ അഭിനന്ദിച്ചു. പിന്നീട്, സൌമിത്രി സുഗ്രീവനോടുകൂടി പുറപ്പെട്ട്, മാല്യവാൻമേൽ വാഴുന്ന രാമനെ ചെന്നുകണ്ട്, ആരംഭിച്ചിരിക്കുന്ന കാര്യങ്ങളെല്ലാം ഉണർത്തിക്കുകയും ചെയ്തു.

സീതയെ അന്വേഷിക്കുവാൻ ചെന്ന വാനരന്മാർ കൂട്ടമായിട്ടുമായി തിരിച്ചുവന്നുതുടങ്ങി. തെക്കോട്ടു പോയിട്ടുള്ളവരൊഴികെ, മറ്റു മൂന്നു ദിക്കിലേക്കും ചെന്നിട്ടുള്ളവരെല്ലാവരും വന്നെത്തി. കടൽ ചുഴന്ന പാറ|

ടങ്ങളും തെരഞ്ഞുനോക്കീട്ടും സീതയേയോ രാവണനേയോ കണ്ടുകിട്ടിയില്ലെന്നാണ് അവരെല്ലാവരും പറഞ്ഞത്. തെക്കോട്ടു പോയവർ മടങ്ങീട്ടില്ലായ്കയാൽ ആ വാനരന്മാരിൽ ഉത്തമന്മാരായ ചിലരിൽ തനിക്കുള്ള വിശ്വാസത്താൽ രാഘവൻ ആശ്വസിപ്പിച്ച് ആർത്തനായി പ്രാണധാരണം ചെയ്തുവന്നു. അങ്ങിനെ മാസം രണ്ടു കഴിഞ്ഞു. ഒരുനാൾ ഏതാനും കപികൾ തിടുക്കത്തോടെവന്ന് സുഗ്രീവന്റെ മുമ്പിൽ വന്ന്—"മധുബാലിയാലും, ഇപ്പോൾ ദേവനാലും സംരക്ഷിതമായി, മഹത്തരവും സമ്പുഷ്ടവുമായ മധുവനത്തെ, ദേവൻ സീതാന്വേഷണത്തിനായി തെക്കോട്ടയച്ചിട്ടുള്ള വായുപുത്രനായ ഹനുമാനും, അംഗദനും മറ്റു വാനരശ്രേഷ്ഠന്മാരും കൂടി ആഹാരമാക്കി മതിയന്നു" എന്ന് അറിയിച്ചു. അവരുടെ ഈ അപനയത്തെക്കുറിച്ചു കേട്ടതിൽ കൃതാർത്ഥന്മാരായ ഭൃത്യന്മാർ ഇതിനെന്തന്നെ ചെയ്യുമെന്നോർത്ത് സുഗ്രീവൻ കൃതകൃത്യനാകയാണ് ചെയ്തത്. മേധാവിയായ വാനരേന്ദ്രൻ ഇക്കാര്യം രാമനോടു പറഞ്ഞപ്പോൾ, തെക്കോട്ടു പോയ കപികൾ സീതയെ കണ്ടെത്തിയിരിക്കണമെന്ന് ആ രഘുവീരൻ അനുമാനിച്ചറിഞ്ഞു.

ഹനുമൽപ്രമുഖന്മാരാകട്ടെ, വഴിക്കു വിശ്രമിച്ചതിൽപ്പിന്നെ, മാല്യവാനിൽ രാമലക്ഷ്മണസന്നിധിയിൽ സ്ഥിതിചെയ്യുന്ന സുഗ്രീവന്റെ മുമ്പിൽ വന്നുചേർന്നു. ഹനുമാന്റെ ആ ഗതിയും ആ മുഖഭാവവും നോക്കിയപ്പോൾ ആ വാനരശ്രേഷ്ഠൻ സീതയെ കണ്ടിട്ടുണ്ടെ

ന്നു രാമനെ വിശ്വാസമുണ്ടായി. കൃതാൎത്ഥതയാൽ മനസ്സു നിറഞ്ഞ ഹനുമൽപ്രമുഖന്മാരായ വാനരന്മാർ രാമനേയും സുഗ്രീവനേയും ലക്ഷ്മണനേയും വിധിപോലെ വന്ദിച്ചുനിന്നു.

രാമൻ—എന്നെ നിങ്ങൾ ജീവിപ്പിക്കുമോ? നിങ്ങൾ കൃതകൃത്യരായിത്തീൎന്നിട്ടാണോ വന്നിരിക്കുന്നതു്? ഞാൻ യുദ്ധത്തിൽ ശത്രുക്കളെ കൊന്നു സീതയെ വീണ്ടെടുത്തു് അയോദ്ധ്യാരാജ്യത്തെ വീണ്ടും പ്രാപിക്കുമോ? വൈദേഹിയെ മോചിപ്പിക്കാതെയും, ശത്രുക്കളെ സമരത്തിൽ വധിക്കാതെയും, ഹൃതദാരനും നിഷിദ്ധനുമായ ഈ നിലയിൽ ഇനി എനിക്കു ജീവിക്കുവാൻ വയ്യാ.

ഹനുമാൻ—അല്ലയോ, രാമദേവ, പ്രിയമായതാണു് എനിക്കു ഭവാനോടു പറയുവാനുള്ളതു്. ഞാൻ ജാനകിയെ കണ്ടു. ഞങ്ങൾ ഇവിടെനിന്നു പുറപ്പെട്ടു വനങ്ങളും പൎവ്വതങ്ങളും നദികളും നിറഞ്ഞ ദക്ഷിണദിക്കിൽ പലേടത്തും സഞ്ചരിച്ചു തെരഞ്ഞു നോക്കിക്കൊണ്ടു്, കാലാവധി തെറ്റി, തളൎന്നു വലഞ്ഞു ഒരു മഹാഗുഹയുടെ മുമ്പിൽ എത്തിച്ചേൎന്നു. കിടങ്ങൾ നിറഞ്ഞു് ഇരുട്ടടഞ്ഞു കാടുപിടിച്ചു വഴി തടഞ്ഞു ഒരു യോജനാദൂരം നീണ്ടുകിടക്കുന്ന ആ ഗുഹയിൽ ഞങ്ങൾ കയറിച്ചെന്നു. വളരെ ദൂരം നടന്നതിൽപ്പിന്നെ, മറ്റൊരു സൂൎയ്യകിരണങ്ങൾ പ്രകാശിക്കുന്നതും, അവിടെ ഒരു ദിവ്യഭവനം ഉയൎന്നുനില്ക്കുന്നതും ഞങ്ങൾ കണ്ടു്. ആ മന്ദിരം മയദൈത്യന്റെ

ത്തുപോലെ ശോഭിക്കുന്നു. പ്രഭാവതിയെന്ന താപസി തപസ്സിൽ തപിച്ചുകൊണ്ടു വാഴുന്ന വിടമാണത്. അവിടെനിന്നു കിട്ടിയ വിവിധഭോജ്യങ്ങളും വിവിധപാനങ്ങളും ഭുജിച്ചു വീണ്ടും ബലംകൂടിയ ഞങ്ങൾ ആ താപസി പറഞ്ഞുതന്ന വഴിയിൽക്കൂടി പിന്നേയും നടകൊണ്ടു. ആ പ്രദേശത്തുനിന്ന്, പിന്നിട്ട്, ഞങ്ങൾ എത്തിയതു സമുദ്രതീരത്താണ്. സഹ്യം, മലയം, ദർദ്ദുരം എന്നീ മഹാഗിരികൾ കണ്ടു ഞങ്ങൾ മലയത്തിൽ കയറി, നൂറിനാഴികയുള്ള സമുദ്രത്തെ നോക്കിക്കൊണ്ടു മനസ്സ് എരിഞ്ഞുപൊരിഞ്ഞ് ഉഴന്നേറി ജീവിതത്തിൽ തീരെ നിരാശരായി നിന്നു. മത്സ്യങ്ങളും മുതലകളും തിമിംഗലങ്ങളും നിറഞ്ഞ് അനേകശതം യോജന വിസ്തൃതമായിക്കിടക്കുന്ന ആ മഹോദധിയെ കണ്ടു മുന്നോട്ടു കടക്കുവാൻ കഴിയാതെ ദുഃഖിതരായിത്തീർന്ന ഞങ്ങൾ നിരാഹാരവ്രതത്തെ കൈക്കൊണ്ട് അവിടെ ഇരുന്നു. ഞങ്ങൾ രാമനെ പറയുന്നതിനിടക്കു കഴിഞ്ഞുപോയ ജടായുവിനെക്കുറിച്ചു പ്രസ്താവമുണ്ടായി. ഉടനെ, പർവ്വതശൃംഗംപോലെ ഉയർന്ന ദേഹപ്രമാണം, മറ്റൊരു ഗരുഡനെന്നപോലെ ഭയാവഹനുമായ ഒരു പക്ഷി ഞങ്ങളുടെ മുമ്പിൽ വന്നു. ഞങ്ങളെ ഭക്ഷിക്കുവാൻ കരുതിക്കൊണ്ട് അരികെ വന്ന അവൻ ഞങ്ങളോടു പറഞ്ഞതാവിത്—

"ഹാ, ഹാ, എന്റെ ഭ്രാതാവായ ജടായുവിനെക്കുറിച്ച് ഇവിടെ ആരാണു പ്രസ്താവിച്ചത്? ആ ജടായുവി

ന്റെ ജ്യേഷ്ഠഭ്രാതാവായി, സമ്പാതിയെന്ന പേരായ പക്ഷിരാജനാണ ഞാൻ. ഞങ്ങൾക്ക് അന്യോന്യമുണ്ടായ സ്പൎദ്ധയാൽ ഒരിക്കൽ ഞങ്ങൾ സൂൎയ്യമണ്ഡലത്തിലേക്ക് ഉയരുകയുണ്ടായി. അതിൽ എന്റെ ചിറകുകൾ ദഹിച്ചുപോകയാണുണ്ടായത്. ആ ആപത്തു ജടായുവിനുണ്ടായില്ല. എന്റെ പ്രിയ ഭ്രാതാവായ ആ ഗൃദ്ധ്രനാഥനെ അന്നുമുതൽ എനിക്ക കാണ്മാൻ കഴിഞ്ഞിട്ടില്ല. ചിറകരിഞ്ഞുപോയ ഞാൻ ഈ മഹാഗിരിയിൽ വീണു. അപ്പോൾമുതൽ ഞാൻ ഇവിടെയാണ പാൎത്തുവരുന്നത്.”

ഇതുകേട്ട്, ഞങ്ങൾ, ആ പക്ഷിയുടെ ഭ്രാതാവു ഹതനായതും, ഭവാൻ വ്യസനത്തിലായതും ചുരുക്കത്തിൽ പറഞ്ഞുകേൾപ്പിച്ചു. ഈ കൊടുതായ അപ്രിയവാൎത്ത കേൾക്കയാൽ വിഷണ്ണചിത്തനായിത്തീൎന്നസമ്പാതിക്ക് ആരാണ രാമനെന്നും ആരാണ സീതയെന്നും, ജടായു എങ്ങിനെയാണ ഹതനായതെന്നും വിസ്തരിച്ചു പറഞ്ഞു കേൾക്കുവാൻ ആവശ്യമായി. അതിന്നും, ഭവാന് വ്യസനമുണ്ടായതു എന്തിനായെന്നും, ഞങ്ങൾ അവിടെ പ്രായോപവേശം ചെയ്യുമാറായത് എങ്ങിനെയെന്നുള്ള വൃത്താന്തം ഒട്ടൊഴിയാതെതന്നെ ഞങ്ങൾ വിസ്തരിച്ചു. ഉടനെ ആ പക്ഷിരാജൻ ഞങ്ങളെ എഴുന്നേല്പിച്ചു, താൻ രാവണനേയും, ആ രാക്ഷസന്റെ മഹാപുരിയായ ലങ്കയേയും അറിയുമെന്നും, സമുദ്രതീരത്തിൽ ത്രികൂടഗിരിയുടെ താഴ്‌വരയിലായി ലങ്കാപുരം താൻ കണ്ടിട്ടുണ്ടെന്നും, അവിടെ [illegible] വൈദേഹിയെ

കാണ്മാനെന്നും ഞങ്ങളോടു പറഞ്ഞു. തൽക്ഷണം ഞങ്ങൾ എല്ലാവരും കടൽ ചാടിക്കടക്കേണ്ടതു് എങ്ങിനെയെന്നു് ആലോചിച്ചുതുടങ്ങി. സമുദ്രത്തെ ലംഘിക്കുന്നതിനു മറ്റാരും ഒരുങ്ങുന്നില്ലെന്നു കണ്ടപ്പോൾ, ഞാൻ എന്റെ പിതാവിനെ എന്നാൽ ആവാഹിപ്പിച്ചു് ആ വൻകടലിന്റെ അക്കരയ്ക്കു കുതിച്ചുചാടി. ജലരാക്ഷസിയെ കൊന്നു നൂറുയോജന വിസ്തീർണ്ണമുള്ള മഹാസാഗരം കടന്നു ലങ്കയിൽ ചെന്നു രാവണന്റെ അന്തഃപുരത്തിൽവെച്ചു ഞാൻ സതിയായ സീതയെ കണ്ടുകണ്ടെ ചെയ്തു. ഭർത്തൃദർശനത്തിൽ ലാലസയായി, ഉപവാസശീലയായി, തപസ്വിനിയായി, ദീനയും, കൃശയുമായി, ജടിലയും, മലപങ്കിലയുമായി അവിടെ വാഴുന്ന ആ പാവപ്പെട്ടവൾ സാക്ഷാൽ സീതതന്നെയെന്നു പലതരം ലക്ഷണങ്ങളെക്കൊണ്ടു ഞാൻ നിശ്ചയിച്ചു, വിജനത്തിൽ വെച്ചു് ആ ആര്യയുടെ മുമ്പിൽ ചെന്നു വൃത്താന്തമെല്ലാം ഉണർത്തിച്ചു—

«അല്ലയോ, സീതേ, ഞാൻ രാമന്റെ ദൂതനായിവന്നിട്ടുള്ള വായുപുത്രനായ ഹനൂമാനാണ്. ദേവിയെ കാണ്മാൻ കൊതിച്ചുകൊണ്ടു ഞാൻ ആകാശമാർഗ്ഗത്തിൽകൂടിയാണ് ഇവിടെ വന്നിരിക്കുന്നതു്. രാജപുത്രന്മാരും ഭ്രാതാക്കന്മാരുമായ രാമലക്ഷ്മണന്മാർ കപീന്ദ്രനായ സുഗ്രീവന്റെ പരിരക്ഷയിൽ കുശലികളായി വാഴുന്നുണ്ടു്. സൗമിത്രിയോടുകൂടിയ രാമൻ ദേവിയോടു കുശലംപറയുവാൻ എന്നെ ഏല്പിച്ചിരിക്കുന്നു. സഖിത്വംകൊണ്ടു സുഗ്രീവനും ദേവിയോടു കുശലപ്രശ്നം ചെയ്യുന്നു. സർവ്വ

വാനരന്മാരോടുംകൂടി ദേവിയുടെ ഭർത്താവു് ഉടനെ ഇവിടെ വരും. ഹേ, ദേവി, ഞാൻ രാക്ഷസനല്ല; വാനരനാണെന്നു ദേവി വിശ്വസിച്ചാലും"!

കുറെനേരം ചിന്തിച്ചുനിന്നതിൽപ്പിന്നെയാണു സീതയിൽനിന്നു് ഇതിനു മറുപടി പുറപ്പെട്ടതു്.

സീത—അവിന്ധ്യൻ മുമ്പു പറഞ്ഞിട്ടുള്ളതിൽനിന്നു്, ഭവാൻ ഹനുമാൻ തന്നെയെന്നു് എനിക്കു് അറിയുവാൻ കഴിഞ്ഞിരിക്കുന്നു. വൃദ്ധജനസമ്മതനായ രാക്ഷസനാണു് ആ അവിന്ധ്യൻ. ഭവാനെപ്പോലെയുള്ള സചിവന്മാരാൽ ആവൃതനായിട്ടാണു സുഗ്രീവൻ വർത്തിക്കുന്നതെന്നു് ആ രാക്ഷസൻ പറഞ്ഞിട്ടുണ്ടു്. ഇനി, മഹാബാഹുവായ ഭവാൻ പോയിക്കൊണ്ടാലും!

ഇത്രയും പറഞ്ഞു സീതാദേവി എന്റെ കൈവശം ഈ രത്നം തന്നു. ഈ രത്നംകൊണ്ടാണു് അനിന്ദിതയായ വൈദേഹി ഇത്രയും കാലം പ്രാണധാരണം ചെയ്തിരിക്കുന്നതു്. വിശ്വാസത്തിനുവേണ്ടി ജാനകി എന്നോടു് ഒരു പൂർവ്വകഥ പറഞ്ഞിട്ടുണ്ടു്. ചിത്രകൂടമഹാഗിരിയിൽവെച്ചു പുരുഷവ്യാഘ്രനായ ഭവാൻ ഒരു കാകനിൽ പുൽത്തണ്ടുകൊണ്ടു് എയ്തുകയുണ്ടായിട്ടുള്ളതാണു് അടയാളത്തിനായി പറഞ്ഞുതന്ന ആ കഥ. പിന്നീടു്, ഞാൻ രാക്ഷസന്മാരെക്കൊണ്ടു് എന്നെ ബന്ധിപ്പിക്കയും, ഞാൻ ആ ലങ്കാപുരിയെ ദഹിപ്പിക്കയും ചെയ്തു. ഇത്രയും കഴിഞ്ഞിട്ടാണു ഞാൻ ഇങ്ങു തിരിച്ചുവന്നിരിക്കുന്നതു്.

ഈ പ്രിയവർത്തമാനം കേട്ടു രാമൻ ഹനുമാനെ

അഭിനന്ദിച്ചു. അങ്ങിനെ ആ വാനരശ്രേഷ്ഠന്മാരോടുകൂടി രാമൻ മാല്യവാനിൽ വാണുവരവെ, സുഗ്രീവാജ്ഞയാൽ വാനരന്മാർ കൂട്ടംകൂട്ടമായി അവിടെ വന്നു ചേർന്നുതുടങ്ങി. ബാലിയുടെ ശ്വശുരനായ ശ്രീമാൻ സുഷേണന്റെ നേതൃത്വത്തിൽ തരസ്വികളായ ആയിരംകോടിയും, വാനരേന്ദ്രന്മാരും മഹാവീര്യന്മാരുമായ ഗജന്റെയും ഗവയന്റെയും നേതൃത്വത്തിൽ വേറെ വേറെ ആറു കോടിയും, ഭീമദർശനനും ഗോലാംഗൂലനുമായ ഗവാക്ഷന്റെ മേൽനോട്ടത്തിൽ ആറായിരം കോടിയും, ഗന്ധമാദനത്തിൽ വാഴുന്ന വിഖ്യാതനായ ഗന്ധമാദനന്റെ കീഴിൽ ആറായിരം കോടിയും, മേധാവിയും ഏറ്റവും മഹാബലവാനുമായ പനസന്റെ ആധിപത്യത്തിൽ അഞ്ചും, പത്തും, പന്തിരണ്ടും, മുപ്പതും കോടിയും വാനരയോധന്മാർ കിഷ്കിന്ധയിൽ വന്നു നിറഞ്ഞു. ഭീമതേജസ്സേറിയ മഹാസൈന്യത്തോടുകൂടി അതിവീര്യവാനും, വാനരയൂഥപനും ശ്രീമാനുമായ ദധിമുഖൻ സുഗ്രീവനെ സന്യത്തിൽ സമ്മേളിച്ചു. ഭീമകർമ്മാക്കളായ ആറായിരം കോടി കരിങ്കരടികളോടുകൂടി ജാംബവാനും ഇക്കൂട്ടത്തിലുണ്ട്. ഇവരും വാനരവീരന്മാരായ മറ്റസംഖ്യം പേരും രാമകാര്യത്തിന്നായി സന്നദ്ധരായി. ഗിരികൂടതുല്യന്മാരായ വാനരന്മാർ സിംഹത്തെപ്പോലെ ഗർജ്ജിക്കയും, അങ്ങിങ്ങു പായുകയും ചെയ്യുന്നതിൽനിന്നു സർവ്വത്രഘോരശബ്ദം മുഴങ്ങി. ആ വാനരവീരന്മാരിൽ പർവ്വതതുല്യന്മാരും, മഹിഷസന്നിഭന്മാരും, ശരൽകാലത്തിലെ വെൺമുകിൽപോലെ വിളങ്ങുന്നവരും ഉൾപ്പെട്ടിട്ടുണ്ട്. അവ

ർ മേല്പോട്ടു ചാടിയും കീഴ്പോട്ടു തുള്ളിയും, കുതിച്ചു പാഞ്ഞും ദിക്കുകളും പൊടിപറപ്പിച്ചു. നിറക്കടൽപോലെ പരന്ന ആ വാനരമഹാസൈന്യം സുഗ്രീവന്റെ അനുമതിപ്രകാരം അവിടെവെച്ചു വരവെ, എല്ലാദിക്കുകളിൽനിന്നും വാനരേന്ദ്രന്മാരെല്ലാവരും വന്നെത്തികഴിഞ്ഞതിൽപ്പിന്നെ ശുഭതിഥിയിൽ, പ്രശസ്തനക്ഷത്രത്തിൽ സുമുഹൂൎത്തത്തിൽ, ലോകനാഥൻ കല്യാണമായ, സൈന്യവ്യൂഹം ചമച്ചു സുഗ്രീവനോടുകൂടി ശ്രീമാനായ രാഘവൻ കിഷ്കിന്ധയിൽനിന്നു പുറപ്പെട്ടു. സൈന്യമുഖമായി നിന്നതു വായുപുത്രനായ ഹനൂമാനാണു. കക്ഷ്യഭാഗത്തെ സംരക്ഷിച്ചതു നിർഭയനായ സൌമിത്രിയാണു. ഉടുമ്പിൻതോൽകൈയുറ ചാർത്തി, വാനരവീരന്മാരാൽ പരിവൃതന്മാരായി നടകൊള്ളുന്ന ആ രാഘവന്മാർ ഗ്രഹങ്ങളോടുകൂടിയ സൂൎയ്യചന്ദ്രന്മാരെപ്പോലെ പരിശോഭിച്ചു. കല്പകങ്ങളും, പയിൻ, പന മുതലായ മരങ്ങളും ആയുധങ്ങളായി ഏന്തിയ ആ വാനരസൈന്യം സൂൎയ്യോദയംതോറും പരപ്പേറിയ വിളഞ്ഞ നെൽവയൽപോലെ കാണായിവന്നു. നളൻ, നീലൻ, ശമൻ, ക്രാഥൻ, മൈന്ദൻ, ദ്വിവിദൻ എന്നിവരാൽ പരിപാലിതമായ ആ മഹാസൈന്യം രാമകാൎയ്യസിദ്ധിക്കായി എന്തും ചെയ്യുവാൻ തുനിഞ്ഞുകൊണ്ടാണു യാത്ര തുടൎന്നു്. ഫലമൂലങ്ങളും, മധുമാംസങ്ങളും, ശുദ്ധജലവും ധാരാളമായുള്ള മേന്മകൂടിയ പലതരം ശുഭപ്രദേശങ്ങളിലും മലയിൻതാഴ്‌വരകളിലും താമസിച്ചുകൊണ്ടു് ആ വാനരസൈന്യം, കടൽ, സമുദ്രതീരത്തിൽ എത്തി. നിര

ക്കെ കൊടികളുയൎന്ന ആ പെരുമ്പട അവിടെ മറെറാരു വൻകടൽപോലെയായി. അവർ ആ സമുദ്രതീരവനത്തിൽ താവളം ഉറപ്പിച്ചു. ഇനി ഈ സമുദ്രം എങ്ങിനെയാണു കടക്കേണ്ടതു്? അതുതന്നെയാണു് ഈ അവസരത്തിൽ ശ്രീരാമനായ ദാശരഥി വാനരമുഖ്യന്മാരുടെ മദ്ധ്യത്തിൽവെച്ചു സുഗ്രീവനോടുകൂടി ആലോചിച്ചതു്.

“ഈ സമുദ്രത്തെ ലംഘിക്കുന്നതിനു നിങ്ങൾക്കെല്ലാവൎക്കും സുസമ്മതമായ ഉപായം ഏതാണു്? ഏററവും മഹത്തരമായ സേനയാണിതു്. സമുദ്രമാവട്ടെ, ഏററവും ദുസ്തരമായിരിക്കുന്നതുമുണ്ടു്.”

അപ്പോൾ മദംകൂടിയ ചില വാനരന്മാർ തങ്ങൾ കടൽ ചാടിക്കടക്കുവാൻ സമർത്ഥന്മാരാണെന്നു വാദിച്ചു. എന്നാൽ, അങ്ങിനെ ചെയ്യുന്നതിനു് യോദ്ധാക്കെല്ലാവൎക്കും കഴിയുന്നതല്ലല്ലോ. തോണികളേയും മററു പലതരം ജലയാനങ്ങളേയും കൊണ്ടു് അക്കരെ ചെല്ലാമെന്നു വേറെ ചിലർ പറഞ്ഞു. ഇതൊന്നും ശരിയായ ഉപായമല്ലെന്നാണു രാമൻ സാന്ത്വനപൂൎവ്വകം ആ വാനരന്മാൎക്കു് മറുപടി കൊടുത്തതു്.

രാമൻ— നിങ്ങളുടെ ഈ മനോഗതി ഒട്ടുംതന്നെ യുക്തമല്ല. നൂറു യോജന വിസ്താരം കൂടിയ മഹാസമുദ്രമാണിതു്. ഈ വാനരന്മാൎക്കെല്ലാവൎക്കും ഈ കടൽ ചാടിയോ നീന്തിയോ കടക്കുവാൻ തീൎച്ചയായും കഴികയില്ല. തോണികളിൽ കയറി അക്കരയിലേക്കു ചെല്ലാമെന്നുവെച്ചാൽ, ഈ സൈന്യത്തിനു മുഴുവൻ

കയറുവാൻ വേണ്ടുന്നേടത്തോളം ജലയാനങ്ങൾ ഇവിടെയില്ല. ഏതാനും തോണികൾ ഇവിടെ കിടക്കുന്നവ നാം ഉപയോഗിച്ചാൽ, അതു വാണിജന്മാൎക്ക ദ്രോഹമായിവരും. അത്തരം ദ്രോഹം എന്നെപ്പോലെയുള്ളവർ തീൎച്ചയായും ചെയ്യയില്ല. വിശേഷിച്ച്, നമ്മുടെ ഈ പറഞ്ഞ ചെറുമ്പട തോണികളിൽ യാത്ര ചെയ്യുവാണെങ്കിൽ ഈ സൈന്യത്തെ പഴുതാക്കി നശിപ്പിക്കവാൻ ശത്രു അമാന്തിക്കയില്ലല്ലൊ. അതുകൊണ്ട്, ജലയാനങ്ങളിൽകൂടി കടൽ കടക്കുകയെന്ന കാൎയ്യം എനിക്ക് ഒട്ടും രുചിക്കുന്നില്ല. ഞാൻ കാണുന്ന വഴി, ഈ സമുദ്രത്തെ വഴിപോലെ ആരാധിച്ചു പ്രസാദിപ്പിക്കുകയെന്നാണ്. ഉപവസിച്ചുകൊണ്ടു ഞാൻ ഇവിടെ കിടക്കും. അപ്പോൾ സമുദ്രം നമുക്കു വഴികാണിച്ചു തരാതിരിക്കയില്ല. അങ്ങിനെ ചെയ്യാതിരുന്നാൽ, ഞാൻ ഈ സമുദ്രത്തെ, അഗ്നിയെക്കാൾ ഉഷ്ണവും, വായുവെക്കാൾ വേഗവും കൂടി അപ്രതിഹതമായ മഹാസ്ത്രംകൊണ്ടു നിശ്ശേഷം ശോഷിപ്പിക്കും.

ഉടൻ, രാഘവൻ സൌമിത്രിയോടുകൂടി ആചമിച്ചു കടൽക്കരയിൽ കുശപ്പുല്ല വിരിച്ച് അതിന്മേൽ വിധിപോലെ കിടന്നു. അങ്ങിനെ കിടക്കുമ്പോൾ, നദീനാഥനും, ജലജീവികളെക്കൊണ്ട് ആവൃതനും, ശ്രീമാനുമായ സാഗരദേവൻ രാഘവനു സ്വപ്നത്തിൽ കാണായിവന്നു. അനേകശതം രത്നാകരങ്ങളോടുകൂടിയ ആ ദേവൻ "അല്ലയോ, കൌസല്യാപുത്ര" എന്നിങ്ങിനെ സുമധുരം വിളിച്ചിട്ട് വേണ്ടുന്നതെന്തെന്നു ചോദിച്ചു.

"പുരുഷശ്രേഷ്ഠനായ ഞാൻ എന്തൊരു സാഹായ്യമാണ് ചെയ്യേണ്ടതെന്നു പറഞ്ഞാലും! ഞാനും ഇക്ഷ്വാകുവംശജനാണ്; ആ നിലയ്ക്കു ഞാൻ ഭവാന്റെ ജ്ഞാതിയാണല്ലോ."

രാമൻ — നദീപതിയായ ഭവാൻ ഈ സൈന്യത്തിനു വഴിതരണമെന്നാണ് എന്റെ ഇച്ഛ. ആ വഴിയിൽക്കൂടിച്ചെന്ന് ആ പൌലസ്ത്യാധമനായ രാവണനെ എനിക്ക് കൊല്ലണം. ഞാൻ ഇങ്ങിനെ യാചിച്ചിട്ടും എനിക്ക് ഭവാൻ മാർഗ്ഗം തരാതിരുന്നാൽ, ദിവ്യാസ്ത്രം പ്രയോഗിച്ചു ഞാൻ ഭവാനെ ശോഷിപ്പിക്കും.

ഈ രാമവാക്യത്താൽ മനസ്സു മുറിപ്പെട്ട സമുദ്രം കൈകൂപ്പി നിന്നുകൊണ്ടാണ് മറുപടി കൊടുത്തത്:—

"ഭവാനോട് എതിർക്കുവാൻ ഞാൻ വിചാരിക്കുന്നില്ല. ഞാൻ ഭവാന് ഒരിക്കലും വിഘ്നകരനാകയില്ലെന്ന് അറിയേണ്ടതാണ്. എന്റെ വാക്ക് കേട്ട് ഭവാൻ കർത്തവ്യത്തെ ചെയ്താലും. ഭവാന്റെ ആജ്ഞയെ അനുസരിച്ചു ഞാൻ ഈ സൈന്യത്തിന് അക്കരെകടക്കുവാൻ വഴികൊടുത്താൽ, ചാപബലത്തെ അവലംബിച്ചു മറ്റുള്ളവരും എന്നോട് ഈ വിധം ആജ്ഞാപിച്ചേക്കും. അതുകൊണ്ട്, വേറെ പ്രകാരത്തിൽ ഭവാൻ പ്രവർത്തിക്കേണമെന്നാണ് ഞാൻ പറയുന്നത്. ഈ വാനരസൈന്യത്തിൽ നളനെന്നു പേരായ ഒരു ശില്പിപ്രവരനുണ്ട്. ആ ബലവാൻ ദേവശില്പിയായ വിശ്വകർമ്മാവിന്റെ പുത്രനാണ്. വിറകോ, കല്ലോ, പുല്ലോ ആ വാനരവീരൻ എന്നിൽ എറിയുന്നതായാൽ അതൊക്കെയും ഞാൻ താങ്ങിനിന്നുകൊള്ളാം. ഒടുവിൽ അതെല്ലാം

ച്ചേൻ ഈ സൈന്യത്തിനു നടന്നുചെല്ലുവാൻ ഉതകുന്ന സേതുവായിത്തീരും.”

ഇത്തിനെ കർത്തവ്യത്തെ അറിയിച്ചു സമുദ്രദേവൻ മറഞ്ഞു. ഉടനെ നളനെ വിളിച്ച് “ഈ സമുദ്രത്തിൽ ചിറ കെട്ടുകയാണ് ഇപ്പോൾ ഭവാൻ ചെയ്യേണ്ടിയിരിക്കുന്നത്” എന്നും “അതിനു ഭവാൻ ശക്തനാകുന്നു എന്നാണ് എന്റെ മതം” എന്നും രാമൻ പറഞ്ഞു. അതിന്നുള്ളിൽ രാഘവന്റെ ആഭിമുഖ്യത്തിൽ സേതുബന്ധം നടന്നു. പത്തുയോജന വീതിയും നൂറു യോജന നീളവുമുള്ള അതിന്നു നളസേതുവെന്ന വിഖ്യാതി ഭൂമിയിലെങ്ങും പരന്ന് ഇന്നും നിലനിന്നുവരുന്നു.

സമുദ്രത്തെ അനുസരിച്ചു ശില്പിതുല്യനായ നളൻ ചിറകെട്ടിക്കഴിഞ്ഞതിൽപ്പിന്നെ, രാക്ഷസേന്ദ്രന്റെ ഭ്രാതാവായ വിഭീഷണൻ തന്റെ നാലു സചിവന്മാരോടുകൂടി അവിടെ വന്നു. ആ ധർമ്മാത്മാവിനെ മഹാമനസ്വിയായ രാമൻ സ്വാഗതത്തോടെ കൈക്കൊണ്ടു. രാവണന്റെ ചാരനായിരിക്കുമോ ഈ രാക്ഷസൻ എന്നു സുഗ്രീവൻ ശങ്കിക്കയുണ്ടായി. രാഘവനാകട്ടെ, വിഭീഷണന്റെ ചേഷ്ടകളും ഇംഗിതങ്ങളും ആചാരങ്ങളും നിഷ്കളങ്കമായിരിക്കുന്നതു കണ്ടു ഹാർദ്ദമായ സന്തുഷ്ടിയോടെ ആ രാവണാനുജനെ സൽക്കരിക്കുവാൻ മടിച്ചില്ല. അന്നുതന്നെ വിഭീഷണനെ സർവ്വരാക്ഷസന്മാരുടെയും രാജാവായി രാമൻ അഭിഷേകം ചെയ്തു. ആ നിശാചരശ്രേഷ്ഠൻ രാമന്റെ തനയനെപ്പോലെ ലക്ഷ്മണന്റെയും മന്ത്രസചിവനും സുഹൃത്തുമായി വർത്തിച്ചു. വിഭീഷണനെ

തപ്പോഴലയാണു് രാമൻ സൈന്യത്തോടുകൂടി സേതുവഴിക്കു് ആ മഹാസമുദ്രം കടന്നതു്. ഒരു മാസംകൊണ്ടു വാനരസൈന്യം അക്കരയിലെത്തി. രാമൻ ലങ്കയിൽ കടന്ന ഉടനെ വാനരന്മാരെ നിയോഗിച്ചു്, അവിടത്തെ വലിയ വലിയ പല പല ഉദ്യാനങ്ങളെയെല്ലാം പലമട്ട തകൎത്തുവിട്ടു. ഇത്രയുമായപ്പോൾ രാവണന്റെ മന്ത്രിമാരായ ശുകസാരണന്മാർ, വാനരരൂപം ധരിച്ചു രാമസൈന്യത്തിൽ കടന്നുകൂടി. അവരെ വിഭീഷണൻ കണ്ടറിഞ്ഞു പിടിച്ചുകെട്ടി രാമന്റെ മുമ്പാകെ ഹാജരാക്കി. അപ്പോൾ ആ നിശാചരന്മാർ സ്വന്തം രക്ഷാസത്രുപതമെന്ന കൈകൊണ്ടു രാമനെ അഭയം പ്രാപിച്ചു. അവരെക്കൊണ്ടു് രാവണസൈന്യത്തെ കാണിപ്പിച്ചതിൽപ്പിന്ന അവരെ വിട്ടയക്കയും ചെയ്തു. അനന്തരം ഫലമൂലങ്ങളും ജലവും സമൃദ്ധമായുള്ള നാഗരോദ്യാനത്തിൽ വാനരസൈന്യത്തെ ഉറപ്പിച്ചുനിൎത്തി രാമൻ വിധിപോലെ പരിരക്ഷിച്ചുവന്നു. ഈ ഘട്ടത്തിൽത്തന്നെ പ്രസിദ്ധനായ അംഗദനെ രാവണന്റെ അടുക്കലേക്ക ദൂതനായി അയക്കയുണ്ടായി.

## രാമായണം: ആറാം ഖണ്ഡം.

രാമലക്ഷ്മണന്മാർ വാനരസൈന്യത്തോടുകൂടി വന്നിരിക്കുന്നതറിഞ്ഞു് രാവണൻ ലങ്കയിൽ യുദ്ധസംബന്ധമായ ഒരുക്കങ്ങളെല്ലാം വിധിപോലെ ചെയ്തുവെച്ചു.

ഉറപ്പേറിയ മതിലുകളാലും കമാനങ്ങളാലും പ്രകൃത്യാ ദുരാധൎഷമായ ലങ്കാപുരി മത്സ്യങ്ങളും മുതലകളും നിറഞ്ഞ് ഏററവും ആഴം കൂടി, നിരക്കെ കരിങ്ങാലിക്കററി നാട്ടി തികച്ചും ദുൎദ്ധൎഷമായി ഏഴു കിടങ്ങുകൾ അവിടെയുണ്ട്. എറികല്ലുകളും മററും യഥാസ്ഥാനം തയ്യാറാക്കിവെച്ചു, ശത്രുക്കൾക്കു കടക്കാവതല്ലാത്ത യന്ത്രവാതിലുകളോടുകൂടിയവയാണ് അവ. പാമ്പുകളെ അടക്കിവെച്ചിട്ടുള്ള കുടങ്ങളും നാരായണക്കപ്പാടിയും അവയിൽ അവിടവിടെ നിക്ഷേപിച്ചിട്ടുണ്ട്. ഉലക്ക, തിക്കൊള്ളി, കുറമ്പ്, ഗദ, വെണ്മഴു, ശതഘ്നി, മുൾത്തടി, മുതലായ ആയുധങ്ങൾക്കൊന്നിനും അവിടെ കുറവില്ല. പുരദ്വാരങ്ങളിലെല്ലാം ചരങ്ങളും അചരങ്ങളുമായ മഹാസ്ത്രങ്ങൾ സ്ഥാപിച്ചിരിക്കുന്നു. അവിടങ്ങൾ കാലാൾപ്പട, കുതിരപ്പട, ആനപ്പട എന്നിവയാൽ ബഹുലമാണ്. ഇങ്ങിനെയുള്ള ലങ്കാപുരിയിൽ ദ്വാരദേശത്തെ പ്രാപിച്ചു, രാക്ഷസേന്ദ്രൻ അറിയത്തക്കവണ്ണം ധൈൎയ്യമുള്ളവനായ അംഗദൻ അകത്തു കടന്നു. ആ മഹാബലൻ ബഹു ബഹു രാക്ഷസകോടികളുടെ മദ്ധ്യത്തിൽ, മേഘമാലകൾ ചുഴന്ന ആദിത്യനെന്നപോലെ ശോഭിച്ചു. അമാത്യന്മാരാൽ ആവൃതനായി സ്ഥിതിചെയ്യുന്ന പൌലസ്ത്യനായ രാവണന്റെ മുമ്പിൽ നിൎഭയം കടന്നുചെന്നു വാഗ്മിയായ അംഗദൻ ആ രാക്ഷസേന്ദ്രനെ സംബോധനം ചെയ്തുകൊണ്ടു രാമസന്ദേശത്തെ അറിയിച്ചതാവിത്:—

‘രാജാവേ, ഞാൻ ശ്രദ്ധയോടെ കേട്ട്, അതിനു

ണ്ണും യഥാവസരം ചെയ്യേണ്ടതിലേക്കു മഹാ യശസ്വിയും കോസലേന്ദ്രനുമായ രാഘവൻ ഭവാനോടു പറയുന്നതു് എന്തെന്നു കേട്ടാലും:—ദുരാത്മാവും ദുൎന്നയനുമാണു രാജാവെങ്കിൽ ആ രാജാവിനുള്ള ദേശങ്ങളും നഗരങ്ങളും അപനയത്താൽ നശിച്ചുപോകും. സീതയെ അപഹരിച്ചു് എനിക്കു തെററു ചെയ്തിരിക്കുന്നതു ഭവാൻ മാത്രമാണെങ്കിലും, ഭവാൻ മാത്രമല്ല, ഭവാനെ സംബന്ധിച്ച മറെറല്ലാവരും വധാൎഹന്മാരായിട്ടാണു തീൎന്നിരിക്കുന്നതു്. ബലഗൎവ്വത്തിന്റെ ആവേശത്താൽ ഭവാൻ മുമ്പു വനവാസികളായ മുനികളെ ഹിംസിക്കയും ദേവന്മാരെ അവമാനിക്കയും രാജൎഷികളെ കൊല്ലുകയും ചെയ്തുവന്നിരിക്കുന്നു. സ്ത്രീകളെ പിടിച്ചു്, അവർ കരയുന്ന നിലയിൽത്തന്നെ ഭവാൻ വധിച്ചിട്ടുണ്ടു്. ആ വക ദുൎന്നയങ്ങളുടെയെല്ലാം ഫലം ഇപ്പോൾ ഇതാ അടുത്തെത്തിയിരിക്കുന്നു. ഭവാനെ അമാത്യന്മാരോടൊക്കം ഞാൻ കൊല്ലാതെ വിടുകയില്ല. ഹേ, നിശാചര, മനുഷ്യനായ ഈയുള്ളവനുള്ള ധനുൎവ്വീൎയ്യത്തെ ഭവാൻ കണ്ടുകൊള്ളുക. ധൈൎയ്യമുണ്ടെങ്കിൽ ഭവാൻ എന്നോടു പൊരുതുവാൻ വരണം. ഭവാനു മോചനം വേണമെന്നുണ്ടെങ്കിൽ, ജാനകിയെ ഉടൻ വിട്ടയക്കണം. അങ്ങിനെ ചെയ്യാതിരുന്നാൽ ഞാൻ കുരങ്ങുകളെക്കൊണ്ടു് ഈ ലോകത്തെ അരാക്ഷസമാക്കിത്തീൎക്കും.

ദൂതൻ പറഞ്ഞ ഈ പരുഷവാക്കുകൾ കേട്ടു് അമൎഷം പെരുത്ത രാവണൻ ക്രോധാധിക്യത്താൽ മതിമറന്നുപോയി. സ്വാമിയുടെ ഇംഗിതത്തെ ഗ്രഹിച്ചു നാലു

രാക്ഷസന്മാർ പെട്ടെന്നു ചാടിച്ചെന്നു, വ്യാഘ്രം പക്ഷികളെയെന്നപോലെ അംഗദന്റെ നാലു് ഭാഗങ്ങളിൽ പിടികൂടി. അപ്പോഴാം, തന്റെ അവയവങ്ങളെ ഗ്രഹിച്ചിട്ടുള്ള ആ രാക്ഷസന്മാരോടുകൂടി അംഗദൻ ആകാശത്തിലേക്കുയൎന്നു മാളികയിലേക്കു ചാടി. ഉഗ്രക്കോടുകൂടിയ ആ ചാട്ടത്തിൽ രാക്ഷസന്മാർ നാൽവരും പിടിവിട്ടു് തെറിച്ചുവീഴുകയാൽ ആ വീഴ്ചയിൽ ഏറ്റ അടികൊണ്ടു ഹൃദയം പിളൎന്നു് അവർ ഏറ്റവും പീഡിതരായി. അംഗദനാവട്ടെ മാളികമുകളിൽ നിന്നു കാലൂന്നി കുതിച്ചുചാടി രാമസന്നിധിയെ പ്രാപിച്ചു. ലങ്കയിൽ നിന്നു പാരങ്ങെത്തിയ തേജസ്വിയായ ആ ബാലിപുത്രൻ വൃത്താന്തമെല്ലാം കോസലേന്ദ്രനെ ഉണൎത്തിച്ചു്, ആ ശൂരവീരന്റെ അഭിനന്ദനത്തെ കൈക്കൊണ്ടു് അവിടെ വിശ്രമിക്കയും ചെയ്തു.

അനന്തരം, രഘുനന്ദനൻ വായുവേഗംകൂടിയ വാനരന്മാരെ കൂട്ടത്തോടെ നിയോഗിച്ചു, ലങ്കയിലെ മതിൽക്കെട്ടിനെ അടിച്ചുതകൎത്തു. കടക്കവാൻ ദുഷ്കരമായ തെക്കേ കോട്ടവാതിൽ വിഭീഷണനേയും ജാംബവാനെയും പുരസ്കരിച്ചുചെന്നു ലക്ഷ്മണൻ പിളൎന്നുതള്ളി. ഉടനെ വിവിധവൎണ്ണം കലൎന്ന നൂറായിരം കോടി യുദ്ധശാലികളായ വാനരന്മാർ ലങ്കയിലേക്കു കൂട്ടംകൂട്ടമായി ചാടിത്തുടങ്ങി. ഇടകലൎന്നു കണങ്കാൽവരെ കൈകൾ നീണ്ട മൂന്നുകോടി ധൂമ്രവൎണ്ണന്മാരായ കരടികളും ലങ്കയിൽ കടന്നു. തുള്ളിച്ചാടിയിറങ്ങുന്ന വാനരന്മാരുടെ ഓട്ടവും ചാട്ടവുംകൊണ്ടു ഭൂമിയിൽനിന്നുയൎന്ന ധൂളിപട

പത്താൽ സൂർയ്യൻ നിഷ്പ്രഭനായി മറഞ്ഞുപോയി. ചെന്നാകതിർപോലെയും, വാകപ്പൂപോലെയും ബാലാർക്കനെപ്പോലെയും നിറം ചേർന്ന വാനരന്മാരാൽ ആ കോട്ട മുഴുവൻ മഞ്ഞളിച്ചു കാണായിവന്നു. അവരെക്കണ്ടു സ്ത്രീവൃദ്ധന്മാരടക്കം സർവ്വരാക്ഷസന്മാരും വിസ്മിതരായി. ആ വാനരന്മാർ കയ്യുകാൽ അവിടെയുള്ള മണിസ്തംഭങ്ങളെയും, ചാരുവീഥികളിലുള്ള ഗൃഹങ്ങളുടെ മുടികളെയും, മാളികകളെയും തകർത്തു പൊടിപെടുത്തുകയും യന്ത്രങ്ങളെ ഉരുളിയെറിയുകയും, ആയുധങ്ങളെയെല്ലാം തൊറുമരറാക്കിച്ചിതറിയിടുകയുംചെയ്തു ലങ്കാമധ്യത്തിൽ അതിഘോരമായ ശബ്ദം മുഴക്കി. കോട്ടക്കാവലാളികളായി നിന്നിരുന്ന എത്രാനും രാക്ഷസഗണങ്ങളെ പാഞ്ഞുവരുന്ന കപികളെക്കണ്ട് കൂട്ടത്തോടെ ഓടിയൊളിച്ചു. അപ്പോൾ, ലങ്കാധിപന്റെ നിയോഗപ്രകാരം, വികൃതാകാരന്മാരും, ഇഷ്ടംപോലെ രൂപം മാറുവാൻ കഴിവുള്ളവരുമായ രാക്ഷസന്മാർ ആയുധമായിട്ടുമായി കൂട്ടത്തോടെ വന്നു, വിക്രമത്തെ അവലംബിച്ചു, ശസ്ത്രവർഷം ചൊരിഞ്ഞു, വാനരന്മാരെ മുഴുവൻ അകററി കോട്ടയെ നിർഭയം ശോഭനീയമാക്കി. ഉഴന്നിൻനിറംചേർന്ന മീളച്ഛന്മാരായ ആ രാക്ഷസന്മാർ കോട്ടയെ മുഴുവൻ കട്ടനോടണക്ക് വാനരശൂന്യമാക്കിത്തീർത്ത ആ യുദ്ധം അതിഘോരമായിട്ടാണ നടന്നതു. ശൂലമേറ്റു മെയ് മുറിഞ്ഞു വാനരവീരന്മാരിൽ വളരെ പേർ വീണുപോയി. സ്സമ്മേളം പുഴക്കി വാനരന്മാർ പൊരുതടിക്കയാൽ നിശാചരന്മാർക്കും കട്ടില്ലാത്ത നാശമുണ്ടായി. രാക്ഷസവാ

നരന്മാർ പരസ്പരം തലമുടി പിടിച്ചുവലിച്ചുകൊണ്ട്, അങ്ങിനെയൊരു യുദ്ധം നടത്തുകയുണ്ടായി. ആ വീരന്മാർ കടിച്ചും മാന്തിയും പരസ്പരം നിന്നുകൊണ്ടു പോരാടി. രാക്ഷസന്മാരെന്നപോലെ വാനരന്മാരും ഘോരശബ്ദം മുഴക്കി. ചത്തുവീണ ഭൂമിയിൽ കിടക്കുന്നവർപോലും പരസ്പരം പിടിവിടാതായി. രാഘവൻ നിശിതശരങ്ങൾ, മഴയെന്നപോലെ ചൊരിയവെ, ലങ്കയിൽ കടന്നു രാക്ഷസന്മാരെ കൂട്ടത്തോടെ കൊല്ലുവാൻ വാനരന്മാർക്ക് ഉത്സാഹം വർദ്ധിച്ചു. തുച്ചയൊട്ടും പററാത്ത ഉഗ്രൻ വില്ലാളിയായ സൌമിത്രിയും നാരാചങ്ങൾ പ്രയോഗിച്ചു ദ്വാരപാലന്മാരായ രാക്ഷസന്മാരെ നേരിട്ടു നേരിട്ടെതിർത്തു കൊന്നു കൊന്നു വീഴ്ത്തി. ലങ്കയെ ഇങ്ങിനെ നരകത്തിൽ രാഘവന്റെ ആജ്ഞയാൽ വാനരസൈന്യമെല്ലാം കൈനിലയിലേക്കു മാറുകയും ചെയ്തു.

വിശ്രമാനന്തരം വീണ്ടും വാനരന്മാർ ലങ്കയെ ആക്രമിച്ചു. അവരെ രാവണന്റെ അനുചരന്മാരായ ക്ഷുദ്രപിശാചരാക്ഷസന്മാർ പല പല സംഘങ്ങളായി വന്ന് എതിർത്തു തടഞ്ഞു. പർവ്വണൻ, പതനൻ, ജംഭൻ, ഖരൻ, ക്രോധവശൻ, ഹരി, പ്രരുജൻ, അരുജൻ, പ്രഘസൻ മുതലായ ഘോരന്മാരും അദൃശ്യരായി പാഞ്ഞു വന്നുകൊണ്ടാണ വാനരന്മാരോട് എതിർത്തത്. ഇതറിഞ്ഞു വിഭീഷണൻ മുന്നോട്ടുവന്ന് ആ രാക്ഷസന്മാർക്കുള്ള അന്തർദ്ധാനശക്തിയെ കെടുത്തുവിട്ടു. അതിനെ അവർ ദൃശ്യരായിത്തീർന്നപ്പോൾ, വൈള്ളരും കുതിച്ചു ചാടുവാൻ

കഴിവുള്ള മഹാബലന്മാരായ കപികൾ ആ നിശാചരന്മാരെ ഒന്നൊഴിയാതെ കൊന്നുവീഴ്ത്തി. ഉടനെ, അമർഷംകൂടിയ രാവണൻ, താൻ തന്നെ തന്റെ സൈന്യത്തോടുകൂടി പുറപ്പെട്ടു. ഘോരപിശാചരാക്ഷസസൈന്യത്തോടുകൂടി, രണ്ടാം ശുക്രനെന്നപോലെ യുദ്ധശാസ്ത്രവിധാനജ്ഞനായ ലങ്കാധിപൻ പോർക്കളത്തിൽ വന്നു ശുക്രവ്യൂഹം ചമച്ചു കപികളെ വളഞ്ഞു. സൈന്യത്തെ അണിനിരത്തി വന്നിരുന്ന രാവണനോടു ബൃഹസ്പതിവിധിപ്രകാരം എതിർവ്യൂഹമുണ്ടാക്കി രാമൻ എതിർത്തടുത്തു. അങ്ങിനെ രാമരാവണന്മാർ തമ്മിൽ നേർക്കുനേർ തന്നെ യുദ്ധമുണ്ടായി. ഇന്ദ്രജിത്തിനെ ലക്ഷ്മണനും, വിരൂപാക്ഷനെ സുഗ്രീവനും, താരനെ, നിഖർവ്വടനും ഇണ്ടയനെ നളനും, പനസനോടു പടുശനും എതിർത്തടിച്ചു. ഓരോ രാക്ഷസവീരനോടും തക്ക തക്ക വാനരവീരന്മാർ ഇടഞ്ഞുനിന്നു. അവർ താന്താങ്ങൾക്കുള്ള കൈയൂക്കിനെ ആശ്രയിച്ചുകൊണ്ടു പരസ്പരം പോരാടി. ദേവാസുരന്മാർ തമ്മിലെന്നപോലെ ആ യുദ്ധം ഘോരമായി, രോമഹർഷണമായി ഭീരുക്കൾക്ക ഭയവർദ്ധനമായി മുറുകി. വാള്, വേല്, കുന്തം മുതലായവ വർഷിച്ചു രാവണൻ രാമനേയും, കൂർത്തുമൂർത്ത ശരങ്ങളെക്കൊണ്ടു രാമൻ രാവണനേയും പീഡിപ്പിച്ചു. അമ്മട്ടുതന്നെ, മർമ്മം പിളർക്കുന്ന ശരജാലങ്ങൾകൊണ്ടു ലക്ഷ്മണൻ ഇന്ദ്രജിത്തിനേയും, ഇന്ദ്രജിത്തു ലക്ഷ്മണനേയും, അംഗങ്ങൾ പിളർന്നു കഴക്കി. ഇതേസമയത്തുതന്നെ വിഭീഷണനും പ്രഹസ്തനും തമ്മിൽ ചിറകുവെച്ചു തീക്ഷ്ണശ

ങ്ങളും ചൊരിഞ്ഞു് അടരാടുകയുണ്ടായി. മഹാസ്ത്ര ങ്ങളും പ്രയോഗിച്ചുകൊണ്ടു് ആ മഹാബലന്മാർ നടത്തിയ യുദ്ധത്താൽ ചരാചരാത്മകമായ ലോകങ്ങളൊക്കെയുംപേടിച്ചു വിറച്ചുപോയി. ആ പോരിൽ യുദ്ധകുശലനായ പ്രഹസ്തൻ അലറിക്കൊണ്ടടുത്തു വിഭീഷണനെ ഗദകൊണ്ടു് ആഞ്ഞടിച്ചു. ഭീമവേഗം കൂടിയ ഗദകൊണ്ടു തനിക്കു് ആ അടിയേററിട്ടും ധീമാനും മഹാബാഹുവുമായ വിഭീഷണൻ ഒട്ടും ഇളകാതെ, ഹിമവാനെപ്പോലെ സ്വാധീനനായി നില്ക്കയാണുണ്ടായതു്. ആ നിലയിൽ ആ വീരൻ രത്നമണികൾ കെട്ടിയ, വണ്മയും മേന്മയും ചേർന്ന ഉഗ്രമൻ വേലെടുത്തു് അഭിമന്ത്രിച്ചു പ്രഹസ്തന്റെ ശിരസ്സിനെ ലാക്കാക്കി ചാടിവിട്ടു. ഇടിയോടൊപ്പം ഉഗ്രതകൂടിയ ആ വേല് ഉഗ്രമോടെ പാഞ്ഞുചെന്നു ലക്ഷ്യത്തിൽത്തന്നെ തറയ്ക്കുകയാൽ ശിരസ്സററുപോയ പ്രഹസ്തൻ കാററററു മുറിഞ്ഞ മരംപോലെയായി. പ്രഹസ്തരാക്ഷസനെ പോരിൽ കൊന്നതു കണ്ടു, ധൂമ്രാക്ഷൻ മഹത്തായ വേഗത്തോടെ കപിസൈന്യത്തിൽ പാഞ്ഞുകയറി. മേഘതുല്യവും ഭീമശബ്ദനവുമായ രാക്ഷസസൈന്യത്തോടുകൂടി ധൂമ്രാക്ഷൻ വന്നതു കണ്ടു വാനരന്മാർ പെട്ടെന്നു് അണിമുറിഞ്ഞു ചിതറിപ്പോകമാറായി. അങ്ങിനെ നിലവിട്ടു പായുന്ന വാനരന്മാരെക്കണ്ടു് വായുപുത്രനും കപിവ്യാഘ്രനുമായ ഹനുമാൻ മുന്നോട്ടിറങ്ങി. ആ വാനരവീരൻ പോർക്കളത്തിൽ കടന്നതു കണ്ടപ്പോൾ, ഉടനുടൻതന്നെ മററുള്ള വാനരന്മാരും തിരിച്ചുവന്നു യുദ്ധസന്നദ്ധരായി. ഇ

ങ്ങിനെ രാമരാവണന്മാരെ സൈന്യങ്ങൾ തമ്മിൽ കൂടി മുട്ടിയപ്പോൾ തുമുലവും രോമഹർഷണവുമായ ഘോരശബ്ദമുണ്ടായി. ചോരയൊഴുകി മണ്ണാകെ ചേറാകുമാറു ഘോരതരമായുണ്ടായ ആ യുദ്ധത്തിൽ ധൂമ്രാക്ഷൻ ശരങ്ങളെക്കൊണ്ടു കപിസൈന്യത്തെ ചിതറിക്കുകയുണ്ടായി. ശത്രുംജയനായ ആ രാക്ഷസശ്രേഷ്ഠൻ എതിരെ പാഞ്ഞുവരുന്നതുകണ്ടു വായുപുത്രനായ ഹനുമാൻ ഉരക്കോടെ ഇടഞ്ഞു തടഞ്ഞു. ഇന്ദ്രനും പ്രഹ്ലാദനും തമ്മിലെന്നപോലെ, വിജയാശികളായ ആ വാനരരാക്ഷസവീരന്മാർ തമ്മിൽ ദാരുണമായ യുദ്ധമുണ്ടായി. ഗദ, ഇരുമ്പുലക്ക മുതലായവയാൽ രാക്ഷസൻ വാനരനെയും, കൊമ്പുകളോടുകൂടിയ മരങ്ങളാൽ വാനരൻ രാക്ഷസനെയും അടിച്ചുതല്ലി. കുറേനേരം ഇങ്ങിനെ പൊരുതി നിന്നതിൽപ്പിന്നെ, ക്രുദ്ധനായിത്തീർന്ന ഹനുമാൻ ആ ധൂമ്രാക്ഷനെ അശ്വങ്ങളോടും സാരഥിയോടുംകൂടി അടിച്ചുകൊല്ലുകയും, അവന്റെ രഥത്തെ തല്ലിത്തകർക്കുകയും ചെയ്തു. രാക്ഷസോത്തമനായ ധൂമ്രാക്ഷനെ കൊന്നുവീഴ്ത്തിയതു കണ്ടപ്പോൾ ആത്മവിശ്വാസം വളർന്ന വാനരന്മാർ ധൂമ്രാക്ഷന്റെ അനുഗാമികളെ കൂട്ടത്തോടെ മുടിച്ചുതുടങ്ങി. ബലികളും ഉഗ്രമുഷ്ടികളുമായ കപികൾ ആക്രമിച്ചു കൊന്നുകൊന്നു കയറുകയാൽ ഭീതരായിത്തീർന്ന രാക്ഷസന്മാർ ആശയടഞ്ഞു ലങ്കയിലേക്ക് ഓടിപ്പോയി. ചാകാതെ ശേഷിച്ച നിരാശന്മാരായ ആ നിശാചരന്മാർ വൃത്താന്തമൊക്കെയും രാവണരാജാവിനെ ഉണർത്തിച്ചു. പ്രഹസ്തനെയും ധൂമ്രാക്ഷനെയും അവരുടെ

സൈന്യത്തേയും ശത്രുവീരന്മാർ കൊന്നതു കേട്ട് ആ ലങ്കാധിപതി സുദീർഘം നിശ്വസിച്ച് “ഇനി കുംഭകർണ്ണനുള്ള കഷ്ടകാലമായി” എന്നു പറഞ്ഞുകൊണ്ടു വരാസനത്തിൽ നിന്നു ചാടിയെഴുന്നേറ്റു. ഉടനെതന്നെ, ഘോരശബ്ദം ചേർന്ന വിവിധവാദ്യങ്ങൾ മുഴക്കി, ഗാഢനിദ്രയാണ്ടു കിടക്കുന്ന കുംഭകർണ്ണനെ ഏറെവും പണിപ്പെട്ടു ഭയാവേശത്തോടെ ഉണർത്തി. അങ്ങനെ കുംഭകർണ്ണൻ ഉണർന്നു സ്വസ്ഥനും അത്യുഗ്രനുമായി സ്ഥിതിചെയ്യവേ ആ മഹാബലനോടു ദശഗ്രീവൻ പറഞ്ഞതാവിത്:—

“എടോ, കുംഭകർണ്ണ, ഇപ്രകാരം ഒന്നുമറിയാതെ ഉറങ്ങിക്കിടക്കുന്ന നീ, നിശ്ചയമായും ധന്യൻതന്നെ. ഇത്രയും ഭയങ്കരമായ ഘോരാപത്തു വന്നിട്ടും അതിനെപ്പറ്റി യാതൊന്നും അറിയാതെ കിടന്നുറങ്ങുന്ന നീ ധന്യൻതന്നെയല്ലയോ! രാമൻ വാനരന്മാരോടുകൂടി വന്നു സമുദ്രത്തിൽ ചിറ കെട്ടി ഇക്കരകടന്നു നമ്മെ മുഴുവൻ അവഗണിച്ചു നമുക്കു മഹത്തായ നാശത്തെ ഇതാ ചെയ്തുകൊണ്ടിരിക്കുന്നു. ആ മനുഷ്യന്റെ ഭാര്യയും, ജനകപുത്രിയുമായ സീതയെ ഞാൻ അപഹരിച്ചിട്ടുണ്ട്. അവളെ വീണ്ടെടുക്കുവാൻ വേണ്ടിയാണു മഹാർണ്ണവത്തിൽ സേതുബന്ധനം ചെയ്ത് അവൻ ഇങ്ങു വന്നിരിക്കുന്നതു്. പ്രഹസ്തൻ മുതലായ സ്വജനങ്ങളെയെല്ലാം അവൻ കൊന്നിരിക്കുന്നു. ആ രാമനെ വധിക്കുന്നതിനു ശക്തനായ നീയല്ലാതെ എനിക്കു മററാരുമില്ല. മഹാബലനായ നീ പോർക്കൊരുങ്ങണമിന്നു് ഉടൻ പുറപ്പെട്ടു രാമൻ മുതലായ ശത്രുക്കളെ മുഴുവൻ യു

ഖത്തിൽ കൊണ്ടൊരുക്കണം. ദൂഷണന്റെ അനുജന്മാരായ വജ്രവേഗനും പ്രമാഥിയും സൈന്യസമേതം നിന്നെ അനുഗമിക്കും.

തരസ്വിയായ കുംഭകർണ്ണനോട് ഇത്രയും പറഞ്ഞിട്ട് ആ രാക്ഷസേശ്വരൻ വജ്രവേഗനേയും പ്രമാഥിയേയും വിളിച്ച് വേണ്ടുന്നതു ചെയ്യുവാൻ നിയോഗിച്ചു. ഉടനെ ആ വീരന്മാർ കുംഭകർണ്ണനെ പുരസ്കരിച്ച് പുരത്തിൽനിന്നു പോർക്കളത്തിലേക്കിറങ്ങി. അവിടെ ദ്രുമയഷ്ടികളുമായ വാനരന്മാർ മുന്നോട്ടു കയറി അണിനിരന്നു നില്ക്കുന്നതു കുംഭകർണ്ണൻ കണ്ടു. രാമനെ കാണുവാൻ കാംക്ഷിച്ചുകൊണ്ടു കപിസൈന്യത്തെ മുഴുവൻ ആ രാവണാനുജൻ ഒന്നു നോക്കിയപ്പോൾ, മുമ്പിൽ കണ്ടതു വില്ലേന്തി ഉറച്ചുനില്ക്കുന്ന ലക്ഷ്മണനെയാണ്. കുംഭകർണ്ണനും കൂട്ടുകാരും എതിർപെട്ട ഉടനെ അവരെ വാനരന്മാർ കൂട്ടത്തോടെ ചുഴന്നു പോർതുടങ്ങി. ചിലർ പലപല വൃക്ഷങ്ങൾകൊണ്ട് അടിക്കയും, മറ്റുചിലർ ഒട്ടും പേടികൂടാതെ നഖങ്ങൾകൊണ്ടു മാന്തുകയും, പലതരം ശിലായുധങ്ങൾ പ്രയോഗിക്കയും ചെയ്തുകൊണ്ടു, യുദ്ധമാർഗ്ഗത്തിൽ ശരിക്കു ചരിക്കുവാൻ കഴിവുള്ള വാനരന്മാർ കുംഭകർണ്ണനോട് എതിർത്തു. തന്നെ എതിർത്തടുക്കുന്ന വാനരന്മാരെയെല്ലാം കുംഭകർണ്ണൻ ചിരിച്ചുകൊണ്ടു പിടിച്ചു ഭക്ഷിക്കയാണു ചെയ്തത്. ബലൻ, ചണ്ഡബലൻ, വജ്രബാഹു എന്നീ വാനരവീരന്മാർ കുംഭകർണ്ണന് ആഹാരമായിത്തീർന്നു. ആ രാവണാനുജന്റെ ഈ ഭയങ്കരകർമ്മം കണ്ടപ്പോൾ താര

പ്രമുഖന്മാരായ വാനരന്മാർ പേടിച്ചു വിറച്ചു നിലവിളിച്ചുപോയി. കപിവീരന്മാർ ഉറക്കെ നിലവിളിക്കുന്നതു കേട്ടു, സുഗ്രീവൻ നിർഭയനായി കുംഭകൎണ്ണന്റെ നേക്കു പാഞ്ഞുചെന്നു. ആ മഹാമനസ്വിയായ കപികുഞ്ജരൻ ഏറ്റവും ഉയരത്തോടെ ചാടിയെതിൎത്തു സാലവൃക്ഷംകൊണ്ടു കുംഭകൎണ്ണന്റെ ശിരസ്സിൽ ആഞ്ഞടിച്ചു. സുഗ്രീവന്റെ ആ അടിയാൽ ആ വൃക്ഷം തകൎന്നുപോയതല്ലാതെ കുംഭകൎണ്ണനു വേദനയൊട്ടും പാറിയില്ല. സവേസ്പൎശത്താൽ ഉണൎവ്വ് കൂടിയ കുംഭകൎണ്ണൻ ഘോരമായൊന്ന് അലറിയതിൽപ്പിന്നെ, സുഗ്രീവനെ കെട്ടിപ്പിടിച്ചു ബലാൽ എടുത്തുകൊണ്ടുപോകയാണ് ഉണ്ടായതു്. മിത്രങ്ങൾക്ക് ആനന്ദം വളൎത്തുന്ന സൌമിത്രി, തന്റെ സഖാവായ സുഗ്രീവനെ കുംഭകൎണ്ണരാക്ഷസൻ കൈകളാൽ ബന്ധിച്ചുകൊണ്ടുപോകുന്നതു കണ്ട് ഉടൻ ഓടിയെത്തി, മഹാവേഗം കൂടിയ പൊന്നണിയമ്പെടുത്തു ശത്രുവിനെ ലാക്കാക്കി പ്രയോഗിച്ചു. ശത്രുനാശകനായ ലക്ഷ്മണൻ ഉയരത്തോടെ എയ്തുവിട്ട ആ മഹാശരം ആ രാക്ഷസന്റെ ചട്ട പൊട്ടിച്ചു മെയ് തകൎത്തു, ചോരയിൽ ആറാടി, ഭൂമി പിളൎന്നു പാഞ്ഞുപോയി. എന്നിട്ടും ആ നിശാചരനു സുഗ്രീവനെ വിട്ടയയ്ക്കാതിരിക്കുവാൻ കഴിഞ്ഞില്ല. പിന്നീട്, ഒരു പെരുംപാറയെടുത്തു് ഓങ്ങിക്കൊണ്ടു കുംഭകൎണ്ണൻ സൌമിത്രിയുടെ നേക്കു പാഞ്ഞുചെന്നു. പാറ പൊക്കിപ്പിടിച്ചു കുതിച്ചു ചാടിവരുന്ന ആ രാക്ഷസന്റെ ഇരുകൈകളും കൂൎത്തുമൂൎത്ത കത്തിയമ്പുകൊണ്ടു ലക്ഷ്മണൻ മു

റിച്ചുവീഴ്ത്തി. അപ്പോൾ കുംഭകൎണ്ണന്റെ നാലു കൈകളും ഉയൎന്നു കാണുമാറായി. ശിലായുധങ്ങളും ധരിച്ച ആ കരങ്ങളെ മുഴുവൻ, അസ്ത്രപ്രയോഗത്തിൽ തനിക്കുള്ള ശീഘ്രതയെ വെളിപ്പെടുത്തികൊണ്ടു ലക്ഷ്മണൻ ഛേദിച്ചുവിട്ടു. ആ മഹാകായനായ രാക്ഷസന്നു അപ്പോഴും ബഹുകായങ്ങളും ബഹുശിരസ്സുകളും, ബഹുകരങ്ങളും ഉണ്ടായിവന്നു. ഉടനെ ലക്ഷ്മണൻ ആ പൎവ്വതതുല്യനെ ബ്രഹ്മാസ്ത്രംകൊണ്ടു പിളൎന്നു. ദിവ്യാസ്ത്രം തറച്ച ആ മഹാവീരൻ, കൊടുതായ ഇടിത്തീയേറ്റു മുറിച്ചുപോയ വൻമരംപോലെ വീണുപോയി. തരസ്വിയും വൃത്രതുല്യനുമായ കുംഭകൎണ്ണൻ ഭൂമിയിൽ മരിച്ചുവീണതു കണ്ടു രാക്ഷസന്മാരെല്ലാവരും ഭീതരായി ഓടിപ്പോയി. ആ യോധന്മാർ അങ്ങിനെ പേടിച്ചു പായുന്നതു കണ്ടു ദൂഷണാനുജന്മാർ അവരെ തടഞ്ഞുനിൎത്തി, സൌമിത്രിയുടെ നേരെ ക്രുദ്ധരായി ഇടഞ്ഞു പാഞ്ഞു. ചൊടിച്ചുകൊണ്ടു കുതിച്ചുവരുന്ന ആ വജ്രവേഗനേയും പ്രമാഥിയേയും ലക്ഷ്മണൻ ഗൎജ്ജിച്ചുകൊണ്ടു തടഞ്ഞു ശരങ്ങളെക്കൊണ്ടു എതിൎത്തു. അങ്ങിനെ, ധീമാനായ സൌമിത്രിക്കും ദൂഷണാനുജന്മാൎക്കും തമ്മിൽ ഏറ്റവും തുമുലവും രോമഹൎഷണവുമായ യുദ്ധമുണ്ടായി. മഹാബാഹുവായ ലക്ഷ്മണൻ ആ രാക്ഷസന്മാരിലും രാക്ഷസവീരന്മാർ ക്രുദ്ധരായി ലക്ഷ്മണനിലും മഹത്തായ ശരവൎഷം ചെയ്തു. ആ ദാരുണയുദ്ധം കുറെ മുഹൂൎത്തംവരെ നീണ്ടുനിന്നു. ഉടനെ മാരുതപുത്രനായ ഹനൂമാൻ പൎവ്വതശൃംഗത്തെ ആയുധമാക്കികൊണ്ടു ഓടിവന്നു വജ്ര

വേഗരാക്ഷസനെ ആഞ്ഞടിച്ചു ചതച്ചു കൊന്നു. അതിനെ തുടൎന്നു, മഹാബലനായ നീലൻ പാഞ്ഞുവന്നു ഒരു പെരുംപാറകൊണ്ടു ദുഷ്ടനായ രാക്ഷസനായ പ്രഹസ്തനെ അടിച്ചു തകൎക്കുകയും ചെയ്തു. അനന്തരം, രാമരാവണരുടെ സൈന്യങ്ങൾ തമ്മിൽ പരസ്പരം പാഞ്ഞടുത്തു കൊണ്ടു കോലാഹലം വളൎന്ന മറ്റു പോർ നടന്നു. രാക്ഷസന്മാരും വാനരന്മാരും തമ്മിൽ ആഞ്ഞാഞ്ഞടിച്ചു കൊണ്ടു എതിൎത്തു. അതിൽ രാക്ഷസന്മാരിൽ വളരെ പേർ മരിച്ചുപോയി. വാനരന്മാൎക്കുണ്ടായ നഷ്ടം അത്ര ഗണനീയമല്ല.

## രാമായണം: ഏഴാം ഖണ്ഡം.

മഹാതേജസ്വിയായ ധൂമ്രാക്ഷനേയും, മഹാധനുൎദ്ധരനായ പ്രഹസ്തനേയും, അനുചരന്മാരോടുകൂടിയ കുംഭകൎണ്ണനേയും ശത്രുക്കൾ യുദ്ധത്തിൽ വധിച്ചതു കേട്ടു രാവണൻ തന്റെ വീരനായ ഇന്ദ്രജിത്തിനെ വിളിച്ചു പോരിനായി നിയോഗിച്ചു.

രാവണൻ—മകനേ, ശത്രുനാശനനായ നീ ഉടൻ ചെന്നു രാമനേയും സുഗ്രീവനേയും ലക്ഷ്മണനേയും വധിക്കണം. സഹസ്രാക്ഷനും ശചീപതിയുമായ വജ്രധരനെ യുദ്ധത്തിൽ ജയിച്ച സൽപുത്രനായ നീയാണ ദീപ്തമായ യശസ്സ് എനിക്കു നേടിത്തന്നിരിക്കുന്നതു്. ശസ്ത്രധാരികളിൽവെച്ചു മികച്ച ശത്രുമൎദ്ദനനായ നീ മറഞ്ഞുനിന്നോ, നേൎക്കുനേർ ചെന്നോ, മഹാബലന്മാ

ടിയ ദിവ്യശരങ്ങളെക്കൊണ്ടു് എന്റെ ശത്രുക്കളെ കൊല്ലണം. രാമൻ, ലക്ഷ്മണൻ, സുഗ്രീവൻ എന്നിവർപോലും നിന്റെ ശരവേഗത്തെ താങ്ങുന്നതിന്നു ശക്തരല്ല; പിന്നെ, അവരുടെ അനുഗാമികളുടെ കഥ ഞാൻ പറയുന്നതില്ലല്ലോ. യുദ്ധത്തിൽ ഖരനെ കൊന്നു് ആ പക വീട്ടുന്നതിന്നു പ്രഹസ്തനാവട്ടെ കുംഭകർണ്ണനാവട്ടെ കഴിഞ്ഞില്ല. അനായാസം മഹാഭുജനായ നീതന്നെ അതു ചെയ്യുന്നു. മുമ്പു് ഇന്ദ്രനെ ജയിച്ചിട്ടു നീ ചെയ്തതുപോലെ ഇന്നു നിശിതബാണങ്ങളെക്കൊണ്ടു് ശത്രുക്കളെ അവരുടെ സൈനികന്മാരടക്കം കൊന്നു് എന്നെ ആനന്ദിപ്പിക്കുക.

അങ്ങിനെയാവാമെന്നു കയ്യേറ്റു് ഇന്ദ്രജിത്തു ചട്ടയിട്ടു തേരിൽ കയറി യുദ്ധത്തിന്നായി പുറപ്പെട്ടു. പോർക്കളത്തിൽ ചെന്നു് ആ രാക്ഷസപുംഗവൻ ശുഭലക്ഷണനായ ലക്ഷ്മണനെ സ്പഷ്ടമായി പേർപറഞ്ഞുകൊണ്ടു പോരിന്നു വിളിച്ചു. ഉടനെ, അമ്പുംവില്ലുമെടുത്തു, സിംഹം ക്ഷുദ്രമൃഗങ്ങളെയെന്നപോലെ ഹസ്തലാഘവത്താൽ ശത്രുക്കളെ വിറപ്പിക്കുന്ന ലക്ഷ്മണൻ മുന്നോട്ടു ചാടി. അങ്ങിനെ, ആ വിജയലമ്പടന്മാർ തമ്മിൽ മഹത്തായ യുദ്ധമുണ്ടായി. ആ ദിവ്യാസ്ത്രജ്ഞന്മാർ അന്യോന്യം തീവ്രമായി കലഹിച്ചു. ശരങ്ങളെക്കൊണ്ടു ജയം നേടുവാൻ കഴിയായ്കയാൽ മഹാബലനായ രാവണപുത്രൻ മഹാരോഷത്തിൽ ഘനതരമായ യത്നത്തെ കൈക്കൊണ്ടു് ഏററവും ഊക്കുകൂടിയ ഗദകൾകൊണ്ടു് ഇന്ദ്രജിത്തു ലക്ഷ്മണനെ പ്രഹരിക്കുവാൻ നോക്കി. ത

ന്റെ നേരെ പാഞ്ഞുവരുന്ന ആ ആയുധങ്ങളെയെല്ലാം സൌമിത്രി അപ്പോഴപ്പോൾ നിശിതശരങ്ങൾ പ്രയോഗിച്ചു മുറിച്ചു മുറിച്ചു വീഴ്ത്തി. ഈ ഘട്ടത്തിൽ ബാലിപുത്രനായ ശ്രീമാൻ അംഗദൻ ഒരു വന്മരത്തെ ഉയർത്തിപ്പിടിച്ചുകൊണ്ടു് ഏററവും ഊക്കോടെ പാഞ്ഞുവന്നു് ഇന്ദ്രജിത്തിന്റെ മൂർദ്ധാവിൽ ആഞ്ഞടിച്ചു. ഈ അടി ഏററിട്ടു് ഒട്ടും സംക്ഷോഭിക്കാതെ വീര്യവാനായ രാവണി അംഗദന്റെ മാറത്തു വാളുകൊണ്ടു പിളർക്കുവാനായി ഓങ്ങി. ഉടനെ ആ വാളിനെ ലക്ഷ്മണൻ മുറിച്ചുകളഞ്ഞു. അതിൽ മനസ്സിടിയാതെ തന്റെ അരികെ എത്തിയ വീരകപിശ്രേഷ്ഠനായ അംഗദനെ ഇന്ദ്രജിത്തു ഗദകൊണ്ടു് ഇടംപെള്ളയ്ക്കു് അടിച്ചു. ആ അടിയെ വകവെയ്ക്കാതെ ബലവാനായ ബാലിപുത്രൻ പയിൻതടികൊണ്ടു് ഇന്ദ്രജിത്തിന്മേൽ ക്രോധത്തോടെ ഒന്നു ആഞ്ഞുകൊടുത്തു. രാവണപുത്രനെ വധിക്കുവാനായി അംഗദൻ പ്രയോഗിച്ച ആ സാലവൃക്ഷം ആ രാക്ഷസന്റെ സാരഥിയേയും അശ്വങ്ങളേയും രഥത്തേയും തകർത്തുകളഞ്ഞു. രഥം തേരാളിയും നശിച്ചു് ഓടയായി തെറിച്ചു ഇന്ദ്രജിത്തു തൽക്ഷണം മായയാൽ അവിടെ മറഞ്ഞു. മായ കൂടിയ രാക്ഷസൻ അന്തർദ്ധാനം ചെയ്തിരിക്കുന്നുവെന്നറിഞ്ഞു രാമൻ അവിടെ ചെന്നു തന്റെ സൈന്യത്തെ സംരക്ഷിച്ചുനിന്നു. മറഞ്ഞുനില്ക്കുന്ന രാവണിയാകട്ടെ, രാമനേയും, മഹാബലനായ ലക്ഷ്മണനേയും [illegible]ങ്ങളായ ശരങ്ങളെക്കൊണ്ടു സർവ്വാംഗം മുറിപ്പെടുത്തി. മായയാൽ അധിഷ്ഠിതനായി, അദൃശ്യനായ

രാവണിയോടു ക്രുദ്ധന്മാരായ രാമലക്ഷ്മണന്മാർ ഇരുപേരും ചേൎന്നു എതിർചെയ്തു. ആ പുരുഷസിംഹന്മാരിൽ ക്രുദ്ധനായ ഇന്ദ്രജിത്തു വീണ്ടും സൎവ്വാംഗം നൂറുമായിരവുമായി ശരങ്ങൾ ഏല്പിച്ചു. അദൃശ്യനായി ഇടവിടാതെ ശരങ്ങൾ ചൊരിയുന്ന ആ രാവണപുത്രനെ ഉടക്കൂടെ പ്രഹരിക്കുവാനായി ശിലകളെടുത്തുകൊണ്ടു വാനരന്മാർ ആകാശത്തിലേക്കു ചാടി. അവരെയും രാമലക്ഷ്മണന്മാരെയും മായയാൽ ആവൃതനായ രാവണി ശരങ്ങളെക്കൊണ്ടു നിർബാധം താഡിച്ചുകൊണ്ടു നിന്നു. ഒടുവിൽ, ആ വിക്രാന്തന്മാരായ രാമലക്ഷ്മണന്മാർ മെയ്മുഴുവൻ അമ്പുകൾ തറച്ചു്, ആകാശത്തിൽനിന്നു സൂൎയ്യചന്ദ്രന്മാരെന്നപോലെ, ഭൂമിയിൽ വീണുപോയി. അങ്ങിനെ വീണുകിടക്കുന്ന ആ രാഘവന്മാരെ ഇന്ദ്രജിത്തു ദത്തവരങ്ങളായ ശരങ്ങളെക്കൊണ്ടു ബാധിക്കയുമുണ്ടായി. ശരബന്ധത്താൽ ബദ്ധരായ ആ പുരുഷവ്യാഘ്രന്മാർ കൂട്ടിൽ കുടുങ്ങിയ കിളികളെപ്പോലെ ശോഭിച്ചു. അനേകശതം ശരങ്ങൾ മെയ്മുഴുവൻ തറച്ചു ഭൂമിയിൽ വീണുകിടക്കുന്ന രാമലക്ഷ്മണന്മാരെ സുഷേണൻ, മൈന്ദൻ, ദ്വിവിദൻ, കുമുദൻ, അംഗദൻ, ഹനുമാൻ, നീലൻ, താരൻ, നളൻ മുതലായ വാനരന്മാരോടുകൂടി കപീശ്വരനായ സുഗ്രീവൻ ചുറ്റും നിന്നു കാത്തുനിന്നു. ഈ അവസ്ഥയറിഞ്ഞു കൎമ്മകുശലനായ വിഭീഷണൻ അവിടെ വന്നു രാമലക്ഷ്മണന്മാരെ പ്രജ്ഞാസ്ത്രം പ്രയോഗിച്ചു് ഉണൎത്തി. ഉടനെ, സുഗ്രീവൻ ആ ദശരഥപുത്രന്മാർ ഏറ്റിട്ടുള്ള ശല്യങ്ങളെ പിഴു

ന്റും ചേൎന്ന മഹത്തായ ഔഷധങ്ങളാൽ തീരെ അകററി. ശല്യങ്ങൾ നീങ്ങി സംജ്ഞയുക്തരായി എഴുനേററ ആ മഹാരഥന്മാരായ നരവാനരന്മാരിൽനിന്ന് ആലസ്യവും തളൎച്ചയും ക്ഷണംകൊണ്ടു മറഞ്ഞുപോയി. യുദ്ധത്തിന്റെശേഷം ഇക്ഷ്വാകുപുത്രനായ രാമനോടു വിഭീഷണൻ കൈകൂപ്പി നിന്നുകൊണ്ടു പറഞ്ഞതാവിതു്:—

“അല്ലയോ, ശത്രുനാശനനായ മഹാരാജാവേ, രാജരാജനായ കുബേരന്റെ ശാസനത്താൽ കൈലാസത്തിൽനിന്ന് ഒരു ഗുഹ്യകൻ ഇവിടെ കൊണ്ടുവന്നിട്ടുള്ള വെള്ളമാണിതു്. ഈ വെള്ളം കുബേരൻ ഭവാന്നായി കൊടുത്തയച്ചിരിക്കയാണ്. അന്തൎദ്ധിതങ്ങളായ ഭൂതങ്ങളെയെല്ലാം കാണുമാറാകണമെന്നു കരുതിയാണു രാജരാജൻ ഇതു ചെയ്തിരിക്കുന്നതു്. ഈ വെള്ളംകൊണ്ടു കണ്ണുകൾ കഴുകുന്നവൎക്കു മുമ്പിൽ നില്ക്കുന്ന സൎവ്വത്തെയും ശരിയായി കാണുവാൻ കഴിയും.”

അതിനുപുറം, മന്ത്രസംസ്കൃതമായ ആ ജലത്തെ കൈകൊണ്ടു രാമൻ തന്റെ നേത്രങ്ങളെ ശുചീകരിച്ചു. അതിനെ തുടൎന്നു, മഹാമനസ്വിയായ ലക്ഷ്മണനും, സുഗ്രീവൻ, ജാംബവാൻ, അംഗദൻ, ഹനുമാൻ, മൈന്ദൻ, ദ്വിവിദൻ, നീലൻ മുതലായ വാനരസത്തമന്മാരും ആ വെള്ളത്താൽ അവരവരുടെ കണ്ണുകൾ കഴുകി. വിഭീഷണൻ പറഞ്ഞതുപോലെതന്നെ, അവരെല്ലാവൎക്കും ഇന്ദ്രിയവിഷയമല്ലാത്തവയെപ്പോലും ദൎശിക്കുവാനുള്ള ശക്തി ആ ക്ഷണം സിദ്ധിച്ചു.

കാൎയ്യം നേടിയ ഇന്ദ്രജിത്താവട്ടെ, താൻ ചെയ്ത പണികളെല്ലാം അച്ഛനെ ഉണൎത്തിച്ചിട്ട വീണ്ടും തിടുക്കത്തോടെ പടത്തലയ്ക്കൽ എത്തി. ക്രുദ്ധനായി എതിൎത്തു പാഞ്ഞുവരുന്ന ആ രാക്ഷസനോട വിഭീഷണമതംപോലെ സൌമിത്രി എതിരിട്ടു. ആഹ്നികകൎമ്മം അനുഷ്ഠിക്കുമ്പൊ, ആ ദുഷ്ടബുദ്ധികളായ രാക്ഷസന്മാരെ കൊന്നൊടുക്കേണമെന്ന നിശ്ചയിച്ച്, വിഭീഷണൻ നൽകുന്ന സൂചനകളെ ഗ്രഹിച്ചുംകൊണ്ട ലക്ഷ്മണൻ ക്രുദ്ധനായി അനുപുംഖം ചൊരിഞ്ഞു. അങ്ങിനെ, ജയാശികളായ രാവണിയും സൌമിത്രിയും തമ്മിൽ, ശക്രനും പ്രഹ്ലാദനെന്നപോലെ ഏറ്റവും വിചിത്രവും ആശ്ചൎയ്യമയവുമായ സംഗരമുണ്ടായി. കൎമ്മമേകങ്ങളായ ശരങ്ങൾ ഇന്ദ്രജിത്തും, അഗ്നിപോലെ ഉജ്ജ്വലിക്കുന്ന വിശിഖങ്ങൾ ലക്ഷ്മണനും പ്രയോഗിച്ച് അവനവന്റെ എതിരാളിയെ കുത്തിത്തുളച്ചു മുറിപ്പെടുത്തിത്തുടങ്ങി. സൌമിത്രിയുടെ ശരങ്ങളേറ്റു ക്രോധത്താൽ മതിമറന്ന രാവണി സൎപ്പതുല്യങ്ങളായ എട്ട ശരങ്ങൾ തന്റെ ശത്രുവിന്മേൽ എയ്തുവിട്ടു. അപ്പോൾ, തീപോലെ എരിയുന്ന മൂന്നമ്പുകൾകൊണ്ട വീരനായ ലക്ഷ്മണൻ തന്റെ കൎമ്മം പൂൎത്തിയാക്കി. ആ മൂന്ന ശരങ്ങളിൽ ഒന്ന് ഇന്ദ്രജിത്തിന്റെ വില്ലുന്നിയകൈ ശരീരത്തിൽനിന്ന വേർപെടുത്തിത്തെറിപ്പിച്ചു. രണ്ടാമത്തെ അമ്പ് ആ രാക്ഷസന്റെ അംസവുംമറ്റേകൈ ഭൂമിയിൽ വീഴ്ത്തി. ഏറ്റവും മൂൎച്ചചേൎന്ന തിളങ്ങുന്ന മൂന്നാംശരം, കുണ്ഡലങ്ങളാൽ അലംകൃതമായി സുന്ദരനാസികയാൽ

ശോഷിതമായ രാവണാസ്ത്രത്തെ കൊണ്ടൊടുക്കയും ചെയ്തു. കൈയും കഴുത്തും മുറിഞ്ഞു് ഇന്ദ്രജിത്തു ഭീമൾനാമായ കബന്ധമായിത്തീൎന്നു. രാവണിയോടൊപ്പംതന്നെ രാക്ഷസന്റെ സൂതനെയും ലക്ഷ്മണൻ കൊന്നുവീഴ്ത്തി. ഒടുവിൽ, രഥിയും സാരഥിയുമില്ലാത്ത ആ രഥത്തെ കുതിരകൾ തനിയെ വലിച്ചുകൊണ്ടു ലങ്കയിലേക്കു പാഞ്ഞു. ഒഴിഞ്ഞ രഥത്തെ കണ്ടു തന്റെ പുത്രനെ ശത്രുക്കൾ കൊന്നുവെന്നറിഞ്ഞു രാവണൻ സംഭ്രാന്തചിത്തനായി വിറച്ചുപോയി. ശോകമോഹാന്ധനായിത്തീൎന്ന ആ രാക്ഷസേശ്വരൻ സീതയെ കൊല്ലുവാനാണ് ഉടൻ ഒരുങ്ങിയതു്. രാമദൎശനലാലസയായി അശോകവനത്തിൽ സ്ഥിതിചെയ്യുന്ന ജാനകിയെ ലക്ഷീകരിച്ചു് ആ ദുഷ്ടാത്മാവു വാളുയൎത്തിക്കൊണ്ടു വിരവോടെ പാഞ്ഞുചെന്നു. ആ ദുൎബ്ബുദ്ധിയുടെ ഈ പാപനിശ്ചയം ഗ്രഹിച്ചു്, ആ ക്രുദ്ധനെ അവിന്ധ്യൻ തടഞ്ഞു ശാന്തനാക്കി.

അവിന്ധ്യൻ പറഞ്ഞു:—"ദീപ്തമായ മഹാരാജ്യത്തിൽ എഴുന്നരുളുന്ന ഭവാൻ വെറും പെണ്ണിനെ കൊല്ലുന്നതു് ഒട്ടും ശരിയല്ല. ഭവാന്റെ അധീനതയിൽ ബന്ധനസ്ഥയായി വാഴുന്നവൾ കേവലം ഹതതന്നെയാണു്. ഇവളുടെ ശരീരത്തെ അറുത്തതുകൊണ്ടു് ഇവൾ മരിക്കയില്ലെന്നാണു് എന്റെ അഭിപ്രായം. ഇവളുടെ ഭൎത്താവിനെയാണു ഭവാൻ കൊല്ലേണ്ടതു്. അപ്പോഴേ ഇവൾ ഹതയാകയുള്ളൂ. സാക്ഷാൽ ദേവേന്ദ്രൻ പോലും വിക്രമത്തിൽ ഭവാനോടു തുല്യനല്ല. ഇന്ദ്രാദി

ദേവന്മാരെ മുഴുവൻ ഭവാൻ യുദ്ധത്തിൽ പലപ്രാവശ്യം കിടുകിടെ വിറപ്പിച്ചിട്ടുണ്ടു്. അങ്ങിനെയുള്ള ഭവാൻ വെറും ഒരു പെണ്ണിനെ കൊല്ലുകയോ!”

അവിന്ധ്യൻ ഇങ്ങിനെ പലതും പറഞ്ഞു ക്രുദ്ധനായ രാവണനിൽ ശാന്തി ചേർത്തു. ആ ദശഗ്രീവൻ അവിന്ധ്യവാക്യത്തെ കൈക്കൊണ്ടു സ്വസ്ഥനായി ഓങ്ങിയ വാൾ ഉറയിൽ താഴ്ത്തി, പോരിനു പുറപ്പെടുവാൻ വിചാരിച്ചു രഥം തയ്യാറാക്കുവാൻ ആജ്ഞാപിക്കയും ചെയ്തു. സ്വർണ്ണതോരണങ്ങളാൽ വിഭൂഷിതമായ ആ രഥത്തിൽ ആരോഹണം ചെയ്തു, തന്റെ പ്രിയപുത്രന്റെ മരണത്താൽ ക്രുദ്ധനായ ലങ്കാധിപൻ പോർക്കളത്തിലേക്കു പോയി. വിവിധായുധങ്ങൾ ധരിച്ച ഘോരരാക്ഷസന്മാരാൽ ആവൃതനായ രാവണൻ കപിവീരന്മാരോടു പൊരുതിക്കൊണ്ടു രാമന്റെ നേൎക്കു് എതിരിട്ടു പാഞ്ഞു. ചൊടിച്ചുകുതിച്ചു വരുന്ന ആ രാക്ഷസേന്ദ്രനെ മൈന്ദൻ, നീലൻ, നളൻ, അംഗദൻ, ഹനുമാൻ, ജാംബവാൻ മുതലായവർ സൈന്യങ്ങളോടുകൂടി വളഞ്ഞു തടുത്തു. എന്നിട്ടു്, ആ വാനരപുംഗവന്മാർ സുഗ്രീവൻ കാൺകവെതന്നെ രാക്ഷസസൈന്യത്തെ മരങ്ങളെക്കൊണ്ടു തല്ലിത്തകൎത്തുതുടങ്ങി. ശത്രുക്കൾ തന്റെ സൈന്യത്തെ കൊന്നൊടുക്കുന്നതുകണ്ടപ്പോൾ മായാവിയായ രാവണൻ മായയെ സൃഷ്ടിച്ചു. ആ രാക്ഷസാധിപന്റെ ശരീരത്തിൽനിന്നു് അമ്പു്, വേലു്, ഋഷ്ടി മുതലായ ആയുധങ്ങൾ ധരിച്ചു നൂറുമായിരവുമായി രാക്ഷസസംഘങ്ങൾ പുറപ്പെട്ടു കാണമായിവന്നു. ആ നിശാചരന്മാ

യെ മുഴുവൻ രാമൻ ദിവ്യാസ്ത്രങ്ങൾകൊണ്ടു വധിച്ചു. അപ്പോൾ വീണ്ടും ആ ലങ്കേശ്വരൻ മായാപ്രയോഗം തുടങ്ങി. രാമരൂപം ധരിച്ചു ലക്ഷ്മണനോടും, ലക്ഷ്മണരൂപം ധരിച്ചു രാമനോടും ആ ദശാനനൻ പരന്നെതിർത്തു. ഇങ്ങിനെ രാമലക്ഷ്മണന്മാരിൽ രാവണൻ മായാബലംകൊണ്ട് ഇടവിടാതെ ശരങ്ങൾ ചൊരിഞ്ഞു. തന്റെ രൂപം ധരിച്ചു വില്ലുന്തിക്കൊണ്ടു രാമന്റെ നേർക്കു പാഞ്ഞുചെല്ലുന്ന ആ മായാവിയായ രാക്ഷസേന്ദ്രനെ കണ്ട് ഇക്ഷ്വാകുനാഥനായ സൌമിത്രി ഒട്ടും സംഭ്രമം കൂടാതെ രാമനെ നോക്കി, "നമ്മുടെ രൂപം ധരിച്ചു നമ്മോടുതന്നെ എതിർക്കുന്ന ഈ പാപാത്മാക്കളായ രാക്ഷസന്മാരെ ഉടൻ കൊല്ലണം" എന്നു വിളിച്ചുപറഞ്ഞു. രാമൻ അങ്ങിനെതന്നെ ചെയ്തുതുടങ്ങി. ഈ സന്ദർഭത്തിൽ ഇന്ദ്രസാരഥിയായ മാതലി ഹരിതുരഗങ്ങൾ പൂട്ടിയ ആദിത്യപ്രഭചേർന്ന രഥത്തോടുകൂടി പോർക്കളത്തിൽ നില്ക്കുന്ന രാമന്റെ സന്നിധിയിൽ പ്രവേശിച്ചു.

മാതലി—ഹരികളെന്ന കുതിരകൾ പൂട്ടിയ ജൈത്രരഥമാണിതു്. ഇതു് ഇന്ദ്രനുള്ള ശ്രേഷ്ഠരഥമാണ്. ഈ ഉത്തമരഥത്തിൽ സ്ഥിതിചെയ്തുകൊണ്ടാണ ദേവേന്ദ്രൻ ദൈത്യദാനവന്മാരെ യുദ്ധത്തിൽ ആയിരമായി കൊല്ലുകയുണ്ടായതു്. ഞാൻ തെളിക്കുന്ന ഈ തേരിൽ കയറിയിരുന്നു പുരുഷവ്യാഘ്രനായ ഭവാൻ രാവണനെ ഉടൻ കൊല്ലണം; അതിന് ഇനിയൊട്ടും താമസിക്കരുതു്.

ഈ സത്യവാക്കു കേട്ടിട്ടും, ഇതും രാക്ഷസമായയാ
യിരിക്കുമോയെന്നു മാതലിയെക്കുറിച്ചു രാമൻ ശങ്കിക്ക
യാണു ചെയ്തതു്. അതു കണ്ടു വിഭീഷണൻ മുന്നോട്ടു
വന്നു.

വിഭീഷണൻ—അല്ലയോ, മഹാത്മാവേ, ആ ദുരാത്മാവാ
യ രാവണന്റെ മായയല്ലാ ഇതു്. ഇതു് ഇന്ദ്രരഥം
തന്നെയാണു്. ഇതിൽ ഭവാൻ ഉടൻ കയറിയിരു
ന്നാലും!

വിഭീഷണൻ സംശയം തീർത്തു തരികയാൽ സന്തു
ഷ്ടനായ രാഘവൻ ആ രഥത്തിൽ കയറി രോഷത്തോ
ടെ രാവണന്റെ നേർക്കു പാഞ്ഞു. അപ്പോൾ സർവ്വത്ര
ഹാഹാരവങ്ങളും മുഴങ്ങി. ആകാശത്തിൽ നിന്നു സിംഹ
നാദങ്ങളും ഭേരീഘോഷങ്ങളും ഉളവായി മാറ്റൊലി
കൊണ്ടു. രാമനും രാവണനും തമ്മിലുണ്ടായ ആ മ
ഹായുദ്ധം മറ്റൊന്നിനോടു് ഉപമിക്കാവുന്നതല്ല. ആ
യുദ്ധംപോലെ ആ യുദ്ധംമാത്രമേ ഉണ്ടായിട്ടുള്ളൂ. ആ
പോരിനിടയ്ക്കു രാവണൻ ഇടിത്തീയൊത്ത മഹാഘോര
മായ ശൂലത്തെ രാമന്റെ നേർക്കു ചാട്ടിവിട്ടു. രാമനാ
ട്ടെ, ബ്രഹ്മദണ്ഡതുല്യമായ ആ ശൂലത്തെ നിശിതശരങ്ങ
ളെക്കൊണ്ടു മുറിച്ചെറിഞ്ഞു. ആ ദൃശ്യം കണ്ട
പ്പോൾ രാവണൻ പേടിച്ചുപോയി. ഉടനെ, ക്രുദ്ധനാ
യ ദശഗ്രീവൻ ആയിരവും പതിനായിരവുമായി കൂരമ്പു
കളേയും, കുന്തം, ശൂലം, വെണ്മഴു, മുൾത്തടി മുതലായ
മൂർച്ച കൂടിയ പലതരം ആയുധങ്ങളേയും രാമനിൽ ചൊ
രിഞ്ഞു. രാവണന്റെ ആ ഭീഷണമായ കണ്ടു വാനര

ന്മാർ സൎവ്വരും നാനാദിക്കുകളിലേക്കും പേടിച്ചോടിത്തുടങ്ങി. അപ്പോൾ, രാഘവൻ ആവനാഴിയിൽനിന്നു ചന്തം കൂടിയ ചിറകും, കൂൎത്തുതിളങ്ങുന്ന തലയും പേൎന്ന മേത്തരം പൊന്നണിയപ്പെടുത്തു ബ്രഹ്മാസ്ത്രത്തോടു യോജിപ്പിച്ചു. ആ ഉത്തമബാണത്തെ രാമൻ ബ്രഹ്മാസ്ത്രംകൊണ്ടു് അനുമന്ത്രിക്കുന്നതു കണ്ടപ്പോൾ ഇന്ദ്രൻ മുതലായ ദേവഗന്ധൎവ്വന്മാരെല്ലാവരും ഏററവും സന്തുഷ്ടരായി. രാമൻ ബ്രഹ്മാസ്ത്രത്തെ ഉയൎത്തുന്നതു കണ്ടു്, തങ്ങളുടെ ശത്രുവായ രാവണനിൽ ഇനി അല്പം മാത്രമേ ആയുസ്സു് അവശേഷിച്ചിട്ടുള്ളുവെന്നു് ആ ദേവദാനവകിന്നരന്മാർ നിശ്ചയിക്കയും ചെയ്തു. ഘോരവും, ബ്രഹ്മദണ്ഡതുല്യവും, നിസ്തുലതേജോമയവും രാവണാന്തകവുമായ ആ ബാണത്തെ രാഘവൻ എയ്തുവിട്ടു. നല്ലവണ്ണം ഞാൺവലിച്ചു് ആ അമ്പു വെളിക്കു വിട്ട ഉടനെ, ആ രാക്ഷസശ്രേഷ്ഠൻ രഥത്തോടും സാരഥിയോടും, അശ്വങ്ങളോടുംകൂടി, മഹാജ്വാലയുയൎന്ന ഘോരാഗ്നിയിൽ മുഴുകിയതുപോലെ, ദഹിച്ചുപോയി. ക്ലേശം കൂടാതെ എന്തുകൎമ്മം ചെയ്യുവാനും സമൎത്ഥനായ രാഘവൻ രാക്ഷസാധിപനായ രാവണനെ കൊന്നതുകൊണ്ടു ഗന്ധൎവ്വന്മാർ, ചാരണന്മാർ മുതലായവർ ഉൾപ്പെടെയുള്ള സ്വൎഗ്ഗവാസികൾ മുഴുവൻ സന്തുഷ്ടരായി. മഹാഭാഗനായ രാവണനിൽനിന്നു്, ബ്രഹ്മാസ്ത്രതേജസ്സാൽ, പഞ്ചഭൂതങ്ങൾ അകന്നു, ആ രാക്ഷസാധിപൻ സൎവ്വലോകങ്ങളിൽ നിന്നും ഭ്രംശിച്ചു്, അങ്ങിനെ നാമാവശേഷനായി. ശരീരവൻെറ ശരീരധാതുക്കളൊക്കെയും ബ്രഹ്മാസ്ത്രത്താൽ നിശ്ശേഷം ദഹിച്ചു. ആ രാക്ഷസൻെറ ഭസ്മംപോലും അവശേഷിച്ചില്ല.

---

## രാമായണം എട്ടാംഖണ്ഡം.

സുരദ്വേഷിയും രാക്ഷസേശ്വരനുമായ ക്ഷുദ്രരാവണനെ കൊന്നു ലക്ഷ്മണാന്വിതനായ രാമൻ സുഹൃജ്ജനങ്ങളോടുകൂടി ആമോദിച്ചു. ദശഗ്രീവൻ ഹതനായതിൽപ്പിന്നെ ദേവന്മാർ മുനികളോടുകൂടി വന്നു മഹാബാഹുവായ രാമനു വിജയാശീസ്സു നൽകി. ആകാശമെങ്ങും മഹോത്സവം കൊണ്ടാടുമാറു, സ്വർഗ്ഗവാസികളായ ദേവഗന്ധർവ്വന്മാർ പുഷ്പവർഷംകൊണ്ടും ആശംസകൾകൊണ്ടും കമലേക്ഷണനായ രാമനെ പൂജിച്ചു സന്തോഷിപ്പിച്ചു് അവരവരുടെ വഴിക്കു തിരിച്ചുപോയി. പ്രബലനും, മഹായശസ്വിയും, ശത്രുപുരഞ്ജയനുമായ രാമൻ രാവണനൊഴിഞ്ഞ ലങ്കയെ വിഭീഷണനു കൊടുത്തു. അതിൽപ്പിന്നെ, സീതയെ പുരസ്കരിച്ചുകൊണ്ടു വിഭീഷണനോടുകൂടി സുമതിയും വൃദ്ധാമാത്യനുമായ അവിന്ധ്യൻ രാമന്റെ മുമ്പിൽ വന്നു ദീനതയോടെ നിന്നു്, "സുവൃത്തയായ ജാനകീദേവിയെ മഹാത്മാവായ ഭവാൻ കൈക്കൊണ്ടാലും!" എന്നു് ഉണർത്തിച്ചു. ഉടനെ രാമൻ ആ ഉത്തമരഥത്തിൽനിന്നു താഴെയിറങ്ങി; ദുഃഖത്താൽ ഉള്ളടഞ്ഞു്, കണ്ണീരിൽ ആറാടി, ജടപിടിച്ച മുടിയും, മുഷിഞ്ഞു കറുത്ത പുടവയും, ചെളിപുരണ്ട മെയ്യും ചേർന്നു രഥത്തിൽ സ്ഥിതിചെയ്യുന്ന ആ സർവ്വാംഗസുന്ദരിയായ ജാനകിയെ ഒന്നു നോക്കി. പരാപഹരണത്തെ ഓർത്തു രാമനു വൈദേഹിയിൽ ശങ്കയാണുണ്ടായതു്.

രാമൻ — ഭദ്രേ, വൈദേഹി, ഭവതിക്കു മോചനം കിട്ടി കഴിഞ്ഞിരിക്കുന്നു; ഇനി, ഭവതി പൊയ്ക്കൊള്ളുക. ചെയ്യേണ്ടതെന്തോ, അതു ഞാൻ ചെയ്തു. രാക്ഷസപത്തനത്തിൽ, ഭർത്താവായ എന്നെ ഭവതി കാത്തുകൊണ്ടു കിടന്നതിനാൽ നല്ല നല്ല മരിക്കുമെന്നു കരുതി ഞാൻ ആ നിശാചരനെക്കൊന്നു. അതോടുകൂടി, ഇതിൽ എനിക്കുള്ള ഭാരം ഒഴിഞ്ഞുകഴിഞ്ഞു. ധർമ്മനിശ്ചയം ശരിയായി ഗ്രഹിച്ചിട്ടുള്ള എന്നെപ്പോലെയുള്ളവർ പരഹസ്തത്തിൽ കുടുങ്ങിയ നാരിയെ ഒരു മുഹൂർത്തനേരത്തേക്കുപോലും കൈക്കൊള്ളുകയെന്നുള്ളതു് ഉണ്ടാകുന്നതാണോ! ഭവതി സുവൃത്തയോ ദുർവ്വൃത്തയോ എന്നു് എനിക്കു് ഇപ്പോൾ ചിന്തിക്കേണ്ടതില്ല. നായനക്കിയ ഹവിസ്സുപോലെ, ഭവതി അംഗീകരണത്തിനു യോഗ്യയല്ലാതായിത്തീർന്നിരിക്കുന്നു.

പെട്ടെന്നു്, ഈ ദാരുണവചനം കേട്ടതോടുകൂടി ആ ബാലയായ ദേവി മനസ്സു തകർന്നു, മുറിച്ചു തള്ളിയ കദളിയെപ്പോലെ, ഭൂമിയിൽ വീണു. ഭർത്തൃവിജയം കേട്ടപ്പോൾ ജാനകിക്കു് ഉള്ളിൽ നിറഞ്ഞ ഹർഷത്താൽ മുഖത്തു വിളങ്ങിയ രാഗം, കണ്ണാടിയിൽ നിശ്വാസത്താൽ ഉളവായ വസ്ത്രമേഘമെന്നപോലെ, ക്ഷണനേരംകൊണ്ടു മറഞ്ഞു മറഞ്ഞുപോയി. രാമഭാഷിതം കേട്ടു, ലക്ഷ്മണൻ ഉൾപ്പെടെ സുഗ്രീവാദ്യന്മാരും മൃതന്മാരെന്നപോലെ നിശ്ചേഷ്ടരായി നിന്നു. അപ്പോൾ, പത്മസംഭവനും, വിശ്വാത്മാവും ജഗൽകർത്താവുമായ ചതുർമ്മുഖൻ വഹിട്ടുള്ള വിമാനത്തിൽ സ്ഥിതിചെയ്യുന്നുള്ള രാഘവനെ ക

ണായിവന്നു. ഭഗവാന്മാരായ ശക്രൻ, അഗ്നി, വായു, വരുണൻ, കുബേരൻ എന്നിവരും, വിമലന്മാരായ സപ്തൎഷികളും, ബ്രഹ്മാവിനെ പിന്തുടൎന്ന് ആകാശത്തിൽ നിരന്നു. അക്കൂട്ടത്തിൽ ഹംസയുക്തമായി, ഉജ്ജ്വലവും ഉത്തമോത്തമവുമായ വിമാനത്തിൽ സ്ഥിതിചെയ്തുകൊണ്ടു ദിവ്യരൂപസമ്പന്നനായ ദശരഥമഹാരാജാവും അവിടെ വന്നു. ഇങ്ങിനെ, ദേവഗന്ധൎവ്വന്മാർ നിറയെ നിറഞ്ഞ ആകാശതലം, ശരൽകാലത്തു താരകാജാലത്താലെന്നപോലെ വിചിത്രമായി വിളങ്ങി. ഇത്രയുമായതിൽപ്പിന്നെ, ആ ദേവന്മാരെല്ലാവരും, കേൾക്കുമാറ്, കല്യാണിയും യശസ്വിനിയുമായ വൈദേഹി, വിരിഞ്ഞ മാറിടംചേൎന്ന രാഘവനെ നോക്കി തന്റെ സത്യത്തെ വെളിപ്പെടുത്തി.

സീത.... ഹേ, രാജപുത്ര, സ്ത്രീപുരുഷന്മാരുടെ ഗതി നല്ലവണ്ണം അറിഞ്ഞിട്ടുള്ള ഭവാനിൽ ഞാൻ കുറ്റമൊട്ടും ചുമത്തുന്നില്ല. എങ്കിലും, എന്റെ സത്യം ഭവാൻ ഗ്രഹിക്കേണ്ടതാണ്. ഞാൻ പാപം ചെയ്തിട്ടുണ്ടെങ്കിൽ, സൎവ്വഭൂതങ്ങളുടെയും അന്തരംഗത്തിൽ സഞ്ചാരിയായി വൎത്തിക്കുന്ന വായുഭഗവാൻ എന്റെ പ്രാണനെ ഹരിച്ചുകൊള്ളട്ടെ! ഞാൻ പാപം ചെയ്തിട്ടുണ്ടെങ്കിൽ, ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങൾ എന്നിൽനിന്നു പ്രാണനെ അകറ്റട്ടെ! വീരനായ ഭവാനെയല്ലാതെ മറ്റൊരാളെയും സ്വപ്നത്തിൽപോലും ചിന്തിക്കുന്നവളല്ല ഞാൻ. ദേവാജ്ഞയാലാണു ഭവാൻ എന്റെ ഭ

ത്താവായുള്ളു. ഭവാൻതന്നെ എന്നും എന്റെ ഭത്താവായി വത്തിക്കട്ടെ.

ഇത്ര പറഞ്ഞു കഴിഞ്ഞ ഉടനെ ആകാശത്തിൽ നിന്നു ലോകങ്ങളെല്ലാം കേൾക്കുമാറു്, മഹാത്മാക്കളായ വാനരന്മാർ ഹർഷപ്രമോദരായി പുണ്യവും സുഭഗവുമായ വാക്ക കേൾക്കായി വന്നു.

വായു—ഹേ, രാഘവ, സീത പറഞ്ഞതു സത്യംതന്നെ. സദാഗതിയായ വായുവാണു ഞാൻ. ഈ മൈഥിലി പാപഹീനയാണു്. ഭവാൻ ഭാര്യയെ പ്രാപിച്ചുകൊള്ളുക.

അഗ്നി—ഹേ, രഘുനന്ദന, സർവ്വഭൂതങ്ങളുടേയും അന്തർഭാഗത്തിൽ സ്ഥിതിചെയ്യുന്ന അഗ്നിയാണു ഞാൻ. ഈ വൈദേഹി ഒരണുപോലും അപരാധം ചെയ്തിട്ടില്ല.

വരുണൻ—സർവ്വഭൂതങ്ങളുടേയും ശരീരത്തിൽ രസത്തെ ഉളവാക്കുന്ന വരുണനാണു ഞാൻ. ഹേ, രാഘവ, ഈ മൈഥിലിയെ കൈക്കൊള്ളണമെന്നു ഞാൻ ഭവാനോടു പറഞ്ഞുകൊള്ളുന്നു.

ബ്രഹ്മാവ്—മകനേ, നീ രാജധമ്മത്തിൽതന്നെ ഉറച്ചുനിന്നു കാണുന്നതിൽ എനിക്ക് ആശ്ചര്യമില്ല. സാധുവും സദ്വൃത്തനുമായ നീ ഞാൻ പറയുന്നതു കേൾക്കണം. ദേവഗന്ധർവ്വന്മാർ, ഉരഗദാനവന്മാർ, യക്ഷകിന്നരന്മാർ എന്നിവരുടേയും, മഹർഷികളുടേയും ശത്രുവായ രാവണനെ നീ കൊന്നുകഴിഞ്ഞു. എ

ന്റെ പ്രസാദംകൊണ്ടു് ഈ രാക്ഷസൻ സൎവ്വഭൂതങ്ങൾക്കും അവധ്യനായിത്തീൎന്നു. ഏതാണ്ടൊരു കാരണത്താൽ ഈ പാപാത്മാവിനെ കുറച്ചു കാലത്തേക്കു സ്വന്തം പോക്കിൽ തന്നെ വിട്ടയക്കേണ്ടതായി വന്നുപോയി. ഈ ദുരാത്മാവു് ആത്മവധത്തിന്നായിട്ടാണു സീതയെ ഹരിച്ചതു്. നളകൂബരശാപംകൊണ്ടു സീതയെ ഇവനിൽനിന്നു രക്ഷിക്കുവാൻ എനിക്കു കഴിഞ്ഞു. അകാമയായ പരസ്ത്രീയെ ഇവൻ ബലാൽ സ്പൎശിക്കുന്നതായാൽ ഇവന്റെ മൂൎദ്ധാവു് നൂറുനൂറായി പൊട്ടിത്തകൎന്നു പോകുമെന്നാണു നളകൂബരൻ കൊടുത്ത ശാപം. അതുകൊണ്ടു്, മഹാദ്യുതിയായ നീ ഇവളുടെ കാൎയ്യത്തിൽ ഒട്ടും ശങ്കിക്കരുതു്. ദേവന്മാൎക്കുവേണ്ടി മഹാകൎമ്മം ചെയ്ത ദേവപ്രധാനനായ നീ, ഇനി ഇവളെ നിശ്ചയമായും കൈക്കൊള്ളണം.

ദശരഥൻ — ഉണ്ണീ, നിന്റെ പിതാവായ ദശരഥനാണു ഞാൻ. നിന്നിൽ ഞാൻ പ്രീതനായിത്തീൎന്നിരിക്കുന്നു. നിനക്കു മംഗളമുണ്ടാവട്ടെ! പുരുഷോത്തമനായ നീ ഇനി രാജ്യത്തെ ഭരിച്ചുകൊള്ളുക. ഞാൻ ഇതാ അന്തൎദ്ധാനം ചെയ്യുന്നു.

രാമൻ — ഭവാൻ എന്റെ അച്ഛനാണെങ്കിൽ രാജേന്ദ്രനായ ഭവാനെ ഞാൻ ഇതാ വന്ദിക്കുന്നു. ഭവാന്റെ ശാസനയെ അനുസരിച്ചു രമണീയമായ അയോദ്ധ്യാപുരിയിലേക്കു ഞാൻ തിരിച്ചു പോയിക്കൊള്ളാം.

കരാറിൻപ്രകാരം പതിനാല് വർഷം ഇപ്പോൾ കഴിഞ്ഞിരിക്കുന്നുവെന്നും, ഇനി, കാടുവിട്ടു നാട്ടിലേക്കു പോകാമെന്നും മഹാദ്യുതിയായ രാമനോടു സന്തുഷ്ടനായ ജനകൻ വീണ്ടും പറഞ്ഞു. അനന്തരം രക്താന്തനേത്രനായ രാമൻ ദേവന്മാരെ നമസ്കരിക്കയും, സുഹൃത്തുക്കളിൽനിന്ന് അഭിനന്ദനങ്ങൾ ഏല്ക്കയുംചെയ്തുകൊണ്ട്, തന്റെ ഭാര്യയോടു ചേൎന്ന് മഹേന്ദ്രൻ പൌലോമിയെ പ്രാപിച്ചതുപോലെ ശോഭിച്ചു. അതു കഴിഞ്ഞ്, ആ പരന്തപൻ അവിന്ധ്യന്നു വരം കൊടുക്കയും, ത്രിജടാരാക്ഷസിയെ അർത്ഥമാനങ്ങളെക്കൊണ്ടു തൃപ്തയാക്കയും ചെയ്തു. ഇന്ദ്രാദിദേവന്മാരോടുകൂടി പിതാമഹഭഗവാൻ കൌസല്യാപുത്രനോട് ഇഷ്ടവരങ്ങളെ വരിച്ചുകൊള്ളുകയെന്നു നിയോഗിക്കയാൽ, തന്നെ ശത്രുക്കളാരും വെല്ലുവാൻ കഴിയരുതു; ധർമ്മത്തിൽ തനിക്ക് ഉറപ്പായ നില; രാക്ഷസന്മാർ കൊന്നു വീഴ്ത്തിയ വാനരന്മാർക്കെല്ലാം പുനർജ്ജീവിതം— എന്നിവയ്ക്കായി രാമൻ പ്രാർത്ഥിച്ചു. അങ്ങിനെയാവട്ടെയെന്ന് ബ്രഹ്മാവ് അനുഗ്രഹിച്ചതോടുകൂടി, ചത്തുകിടക്കുന്ന കപികൾ മുഴുവൻ ജീവിച്ചെഴുന്നേറ്റു. അതിൽപ്പിന്നെ, മഹാഭാഗയായ സീത ഹനുമാനെ പ്രത്യേകം വിളിച്ച് ഇങ്ങിനെ വരദാനം ചെയ്കയുണ്ടായി:—

“മകനേ, രാമകീർത്തി ഈ ലോകത്തിൽ നിലനില്ക്കുന്നേടത്തോളം നിന്റെ ജീവിതം നീണ്ടുനില്ക്കും. ദിവ്യസുഖഭോഗങ്ങളെല്ലാം എന്റെ പ്രസാദത്താൽ നിനക്ക് എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കയും ചെയ്യും.”

രാമൻ സീതയോടു ചേരുകയും വാനരസൈന്യം കൃതാർത്ഥരായി സന്തോഷിച്ചാർക്കുകയും ചെയ്തുവേ, അവരെല്ലാവരും നോക്കിനില്ക്കവേ തന്നെ ഇന്ദ്രാദിദേവന്മാർ സർവ്വരും അവിടെ അന്തർദ്ധാനംചെയ്തു. രാമനും സീതയും ഒന്നിച്ചു ചേർന്നു കണ്ടു പരമപ്രീതനായ മാതലി സുഹൃത്തുക്കളുടെ മദ്ധ്യത്തിൽവെച്ച് ആ രാവണാന്തകനെ പ്രശംസിച്ചതാവിതു്:—

"സത്യപരാക്രമനായ ഭവാൻ ദേവഗന്ധർവ്വന്മാർ, ഉരഗദൈത്യന്മാർ, യക്ഷമാനുഷന്മാർ മുതലായവർക്കുണ്ടായിരുന്ന സങ്കടങ്ങളൊക്കെയും ഇപ്പോൾ അകററിയിരിക്കുന്നു. ആ ദേവഗന്ധർവ്വാദികൾ ഉൾപ്പെട്ട സർവ്വലോകങ്ങളും ഈ ഭൂമിയുള്ളപര്യന്തം ഭവാനെ പുകഴ്ത്തിക്കൊണ്ടിരിക്കും."

ഇത്രയും പറഞ്ഞിട്ടു ആ ഇന്ദ്രസാരഥി രാമന്റെ അനുമതിപ്രകാരം സൂര്യപ്രഭമായ രഥത്തോടുകൂടി സ്വർഗ്ഗത്തിലേക്കു പോയി. അനന്തരം, ലക്ഷ്മണസമേതനായ രാമൻ സീതയെ പുരസ്കരിച്ചു്, വിഭീഷണനോടും, സുഗ്രീവപ്രമുഖന്മാരായ വാനരവീരന്മാരോടും കൂടി, മന്ത്രിപ്രവരന്മാരാൽ ആവൃതനായി, സുരക്ഷിതമാക്കിത്തീർത്ത ലങ്കയിൽ നിന്നു്, ആകാശത്തിൽ ഇഷ്ടംപോലെ സഞ്ചരിക്കുവാൻ കഴിവുള്ള സുശോഭനമായ പുഷ്പകവിമാനത്തിൽ കയറി മഹാസമുദ്രം കടന്നു മറുകരയിലെത്തി. അനുചരന്മാരെല്ലാവരും സേതുവഴിയേ കടൽ കടന്നു. മുമ്പു സമുദ്രദേവനെ പ്രസാദിപ്പിക്കുന്നതിനു

നിരാഹാരനായി കിടക്കുകയുണ്ടായ ഒരു പ്രദേശത്തു ധൎമ്മാത്മാവായ രാഘവൻ സൎവ്വവാനരന്മാരോടുംകൂടി വന്നിറങ്ങുകയും, അവിടെവെച്ചു കപികളെയെല്ലാം പ്രത്യേകം പ്രത്യേകം വിളിച്ചു യഥാൎഹം സൽക്കരിച്ചു രത്നങ്ങളെക്കൊണ്ടു സന്തുഷ്ടരാക്കി അയയ്ക്കയും ചെയ്തു. കടികപി, കൊല്ലകപി, കരിങ്കുരങ്ങുകപി മുതലായ സംഘങ്ങളെല്ലാം പോയതിൻ്റെ പിന്നെ, സുഗ്രീവനോടും, തന്നെ അനുഗമിക്കുന്ന വിഭീഷണനോടുംകൂടി പുഷ്പകവിമാനത്തിൽ കയറി, വഴിക്കുള്ള കാടുകളെ വൈദേഹിക്കു കാണിച്ചുകൊടുത്തുകൊണ്ടു രാമൻ കിഷ്കിന്ധയിലേക്കു തിരിച്ചു. അവിടെ എത്തി, കൎമ്മകുശലനായ അംഗദനു യൌവ്വരാജ്യം കൊടുത്തിട്ടു, താൻ മുമ്പു നാട്ടിൽനിന്നു കാട്ടിലേക്കു വന്ന ആ വഴിക്കുതന്നെ ധീരശ്രേഷ്ഠനായ രാഘവൻ അയോദ്ധ്യയിലേക്കു പോയി. ആ രാജ്യപതി നഗരത്തിൽ പ്രവേശിക്കുംമുമ്പ, ഭരതൻ്റെ അടുക്കലേക്കു ഹനുമാനെ ദൂതനായി അയച്ചു. പ്രിയവൎത്തമാനം ഉണൎത്തിച്ചു, ഭരതൻ്റെ ഇംഗിതങ്ങളെല്ലാം നോക്കിക്കണ്ടു ആ വായുപുത്രൻ മടങ്ങിവന്നതിൽപ്പിന്നെ, രാമൻ നന്ദിഗ്രാമത്തിൽ ചെന്നു. ചെളി പുരണ്ട മെയ്യും, മരത്തോൽകൊണ്ടു ഉടുപ്പുമായി, തൻ്റെ പാദുകത്തെ മുമ്പിൽ വെച്ചുകൊണ്ടു പീഠത്തിന്മേൽ സ്ഥിതിചെയ്യുന്ന നിലയിലാണ് ഭരതനെ രാമൻ കണ്ടു്. ഭരതശത്രുഘ്നന്മാരോടുകൂടി രാമലക്ഷ്മണന്മാൎക്കുണ്ടായ പുനസ്സമാഗമത്താൽ രാഘവനും ഏറ്റവും സന്തുഷ്ടരായി.

ജ്യേഷ്ഠഭ്രാതാവിനോടു വീണ്ടും ചേൎന്നു വാഴുവാൻ കഴിഞ്ഞ ഭരതശത്രുഘ്നന്മാൎക്കു വൈദേഹിയെ കണ്ടിട്ട് അത്യധികമായ ഹൎഷമുണ്ടായി. തന്നെ ഏല്പിച്ചിരുന്ന രാജ്യത്തെ ഭരതൻ അപ്പോൾ തന്നെ പരമസന്തോഷത്തോടും, പരമസൽകാരങ്ങളോടും കൂടി ജ്യേഷ്ഠന്നു തിരിയെ കൊടുത്തു. വസിഷ്ഠനും വാമദേവനും ചേൎന്നു ശ്രീമാനായ രാമനെ വൈഷ്ണവമായ തിരുവോണംനാളിൽ സ്വഗൃഹത്തിൽ അഭിഷേകം ചെയ്തു. അങ്ങിനെ അഭിഷിക്തനായ രാമൻ കപിശ്രേഷ്ഠനായ സുഗ്രീവനേയും, പൌലസ്ത്യനായ വിഭീഷണനേയും മറ്റു സുഹൃജ്ജനങ്ങളേയും വിവിധധനങ്ങളെക്കൊണ്ടു സൽകരിച്ചു പ്രീതിയും ആദരവും ചെയ്തു, ചെയ്യേണ്ടുന്നതെല്ലാം ഉപദേശിച്ച്, അവരുടെ വേർപാടിലുള്ള ദുഃഖത്തോടുകൂടി തന്നെ, അവരെ അവരവരുടെ പുരങ്ങളിലേക്കു പറഞ്ഞയച്ചു. രാവണനിൽനിന്നു താൻ നേടിയ പുഷ്പകവിമാനത്തെ അതിന്റെ സ്വാമിയായ വൈശ്രവണന്നുതന്നെ ആ ധൎമ്മജ്ഞൻ കൊടുത്തു. രാമൻ രാജ്യഭാരം ചെയ്യുന്ന കാലത്തു, ഗോമതീതീരത്തിൽവെച്ചു ദേവൎഷിമാരോടുകൂടി, ഒട്ടും തടവുകൂടാതെ, പ്രശംസാൎഹമായി പത്തു് അശ്വമേധയാഗങ്ങളും ചെയ്യുകയുണ്ടായിട്ടുണ്ട്."

---

